# AN ESSAY,

## ON THE MALABAR SYRIAN CHURCH AND COMMUNITY

BY THE

REV. G. CURIAN, C. M. S.

BEING THE FIRST FOR WHICH HONOURABLE MENTION WAS MADE BY THE ADJUDICATORS.

"Knowing the time, that now it is high time to awake out of sleep.......... The night is far spent, the day is at hand." Romans. 13. XI, XII.

---

## മലയാളത്തുള്ള സുറിയാനി സഭയെയും സമൂഹത്തെയും കുറിച്ചുള്ള

# ഒരു പ്രകരണം

ഇത

ബഹുമതിപൂൎവ്വം പ്രസംഗയോഗ്യങ്ങളായി വിധിക്കപ്പെട്ട കൃതികളിൽ ഒന്നാമതാകുന്നു.

ചൎച്ചമിശിയോൻ സമൂഹത്തിന്റെ

റെവറണ്ട ജി. കുരിയൻ എന്ന നാട്ടുപാദ്രി

ഇതിൻ നിബന്ധയിതാവാകുന്നു.

"ഇതാ നിദ്രയിൽനിന്ന ഉണരുവാൻ ഇപ്പോൾ സമയമാകുന്നു എന്ന നാം കാലത്തെ അറിഞ്ഞവരായി"......"രാത്രി മിക്കവാറും കഴിഞ്ഞു ; പകൽ സമീപിച്ചിരിക്കുന്നു."

റോമ. ൧൩. ൧൧, ൧൨.

---

Printed at the Church Mission Press, Cottayam,
1872.

# AN ESSAY,

## ON THE MALABAR SYRIAN CHURCH AND COMMUNITY.

BY THE

REV. G. CURIAN, C. M. S.

BEING THE FIRST FOR WHICH HONOURABLE MENTION WAS MADE BY THE ADJUDICATORS.

"Knowing the time, that now it is high time to awake out of sleep...... The night is far spent, the day is at hand." Romans. 13. XI, XII.

---

## മലയാളത്തുള്ള സുറിയാനി സഭയെയും
## സമൂഹത്തെയും കുറിച്ചുള്ള

# ഒരു പ്രകരണം

ഇത

ബഹുമതിപൂൎവ്വം പ്രസംഗയോഗ്യങ്ങളായി വിധി
ക്കപ്പെട്ട കൃതികളിൽ ഒന്നാമതാകുന്നു.

ചൎച്ചമിശിയോൻ സമൂഹത്തിന്റെ
റെവറണ്ട ജി. കുരിയൻ എന്ന നാട്ടുപാദ്രി
ഇതിൻ നിബന്ധയിതാവാകുന്നു.

"ഇതാ നിദ്രയിൽനിന്ന ഉണരുവാൻ ഇപ്പോൾ സമയമാകുന്നു
എന്ന നാം കാലത്തെ അറിഞ്ഞവരായി"... .."രാത്രി മിക്ക
വാറും കഴിഞ്ഞു ; പകൽ സമീപിച്ചിരിക്കുന്നു."
രോമ. ൧൩. ൧൧, ൧൨.

---

Printed at the Church Mission Press, Cottayam,
1872.

നസ്രാണി മാപ്പിള്ളമാർ * എന്ന സാമാന്യ
അറിയപ്പെട്ടിരിക്കുന്ന മലയാളത്തുള്ള സുറിയാനിക്കാരുടെ
സഭയെയും സമൂഹത്തെയും കുറിച്ചുള്ള

# ചരിത്രസംഗ്രഹം.

കേരളത്തിൽ തെക്കെ ഭാഗത്ത പുരാതനമായി "നസ്രാണിമാപ്പിള്ളമാർ" എന്ന നാമധേയത്തൊടെ ഒരു വലിയ ജനസമൂഹം സാധാരണമായി വസിക്കുന്നുണ്ടല്ലൊ, ആ പ്രത്യെക ജനങ്ങളുടെ ഉല്പത്തിയും ചരിത്രവും ഗ്രഹിക്കുന്നതിന വേണ്ടി സ്വദേശങ്ങളിലും പരദേശങ്ങളിലും ബഹുക്കൾക്ക താല്പൎയ്യവും രസവും ഉണ്ടായിട്ടുണ്ട. (൧.) എന്നാൽ ഇവരുടെ പൂൎവ്വവൃത്താന്തത്തെ സംബന്ധിച്ചുള്ള ഇതിഹാസങ്ങളും പാരമ്പൎയ്യ വാൎത്തകളും എല്ലാ പുരാതനചരിത്രങ്ങളുടെയും പ്രാരംഭം എന്ന പോലെ ശോഭിതമല്ലാതെയിരിക്കുന്നു. ആയതിനു പറഞ്ഞു പോരുന്ന ഒരു കാരണം സംഗതിവശാൽ കാണിപ്പാൻ പോകുന്നപ്രകാരം ഇവരുടെ പക്കൽ ഉണ്ടായിരുന്ന ചരിത്രങ്ങളിൽ ഏതാനും ദഹിപ്പിക്കപ്പെട്ടു പോയി എന്നാകുന്നു. സൂക്ഷത്തൊളും നോക്കുമ്പോൾ ചരിത്രം എഴുതുന്ന സമ്പ്രദായം അത്ര നടപ്പില്ലാഞ്ഞതുകൊ

---

* നസ്രാണിയെന്ന പേര മശിഹാ അവതാരത്തിങ്കൽ താൻ നസറേത്ത എന്ന ദിക്കിൽ വളൎന്നതിനാൽ തന്നെ വിളിച്ചതും ആ പേര ക്രിസ്ത്യാനികൾക്ക പൊതുവിൽ ആരംഭത്തിങ്കലെ ലഭിച്ചിട്ടുള്ളതുമാകുന്നു. നടപ്പുകൾ. വ. ൪: ൧. ക്രിസ്ത്യാനികൾ എന്ന പേര തനിക്ക ക്രിസ്തു എന്ന നാമം ഉള്ളതിനാൽ തന്റെ കൂട്ടക്കാൎക്ക കിട്ടിയതാകുന്നു. നടപ്പുകൾ. ൧൧: ൨൬. മാപ്പിള്ള എന്നത ഒരം ജനങ്ങളെ മലയാളത്തു വിളിച്ചുവരുന്ന പേരാകുന്നു. സ്ത്രീകളെ പെമ്പിള്ള എന്നും വിളിക്കുന്നു. ആ പദത്തിന്ന മക്കപ്പിള്ള, വാത്സല്യക്കുട്ടി, കച്ചവടക്കാരൻ, എന്നൎത്ഥം പറയുന്നു. പിന്നെ മതവിഷയമായും സാമൂഹ്യമായും സ്ഥാനമാനസംബന്ധമായും പല ഹേതുന്തരേണ ഒരം പരിഷകൾക്ക പല പേരുകളും വിളിക്കുന്നുണ്ട "മാർതോമാ ക്രിസ്ത്യാനികൾ," "സുറിയാനിക്കാർ," "യാക്കൊബ്യർ," "തരകൻ," "പണിക്കർ," "നയിനാർ" എന്നും മററും ഉള്ളവയെ ചരിത്രത്തിൻ തുടച്ചയിൽ കാണാം.

(൧.) ൧൮൬൯ാം ആണ്ടിൽ കൊച്ചിക്കോട്ടയിൽ "മലയാളത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ ചരിത്രം" എന്ന പേരായിട്ട ഒന്ന യൊസേഫ ഇട്ടൂപ്പ എന്നയാൾ ചമച്ചിട്ടുണ്ട.

ണ്ടാകുന്നു എന്നു കാണും. ഇപ്പോൾ ശേഷിച്ചിട്ടുള്ളവയെ ഗുപ്താവസ്ഥയിൽനിന്നും നാശത്തിൽനിന്നും ഉദ്ധരിച്ചില്ലെങ്കിൽ ക്രമത്താലെ മാഞ്ഞുപോയെക്കാം. ആകയാൽ ൟ പ്രകരണത്തിൻ ഹെതുഭൂതൻ (ഫ) വിരുതു കൊടുത്തിട്ടെങ്കിലും ഇവരെ പററി സാഫല്യമായ ഒരു ചരിത്രം ഉണ്ടാക്കെണമെന്നു നിശ്ചയിച്ചു, ആ പരൊപകാരമായ സ്മരണയെ യാവരും വന്ദ്യമായും ശ്ലാഘ്യമായും വിചാരിപ്പാനുള്ളതാകുന്നു.

എന്നാൽ രസികതരമായ ൟ സംഗതിയെ പററി ആരംഭത്തിങ്കൽ നമുക്കു ആധാരമായിട്ടുള്ളവ ചില നറുക്കുപഴമകളും, പാട്ടുകളും, പാരമ്പര്യ വൃത്താന്തങ്ങളും ചിലപ്പോൾ ചില രേഖാസാക്ഷികളും അല്ലാതെ കാലമുറെക്കു അടുക്കിനുള്ള ചരിത്രം ഒരുത്തന്റെ പക്കലും ഇല്ല. തിരക്കത്താലും ഉത്സാഹത്താലും ഇതുവരെയും കിട്ടീട്ടില്ലാത്ത സംഗതികൾ ഇനി വെളിയിൽ വരുവാനുമുണ്ടു. എന്നാൽ പറങ്കികളെന്നു പറഞ്ഞു പോരുന്ന പോർത്തുഗാൽക്കാർ മലയാളത്തു വന്നതിൽ പിന്നെ മേല്പറഞ്ഞ ജാതിയെക്കുറിച്ചു എഴുതിയിരിക്കുന്ന വർത്തമാനങ്ങൾ എത്രമേൽ മുഖാന്തരങ്ങളും അറിവുകളുമുണ്ടൊ അത്രമേൽ ലഭിക്കുന്നതിനും ഗ്രഹിക്കുന്നതിനുമുണ്ടു.

ൟ പ്രകരണം എളുപ്പത്തിനും വെടിപ്പിനും വേണ്ടി മൂന്നാക്കി വിഭാഗിക്കപ്പെട്ടിരിക്കുന്നു.

ഒന്നാമതു. മലയാളത്തുള്ള സുറിയാനിസഭയുടെയും സമൂഹത്തിന്റെയും ഇന്നേവരെക്കുമുള്ള സംക്ഷേപ കഥ.

രണ്ടാമതു. ആ ജനങ്ങൾക്കു അഭിവൃദ്ധിയിങ്കലേക്കു ഓജസ്സില്ലാതെ ഭവിച്ചതിൻ മുഖ്യ ഹേതുക്കൾ.

മൂന്നാമതു. അവൎക്കു മതസംബന്ധമായും സമൂഹസംബന്ധമായും കരേററം ഉണ്ടാവാനുള്ള വഴികൾ.

---

(ഫ) ൟ വിരുതുപ്രകരണം തിരുവിതാംകൊട്ടു, കൊച്ചിക്കു റെസിഡെണ്ടായിരിക്കുന്ന ജി. എ: ബലാൎഡു സായ്പവൎകൾക്കു ഇവരുടെപേരിലുള്ള താല്പൎയ്യത്തിൻപേരിൽ ഫബ്രുവരി വിരുതു ക്ഷണിച്ചതിനാൽ സാദ്ധ്യമായതാകുന്നു. ൟ പ്രകരണത്തിൻ ആധാരങ്ങൾ "മെജർമ്മൂറി അച്ചടിപ്പിച്ച യാക്കൊബകാന്തെർ വീസ്സെറിന്റെ മലയാളത്തുനിന്നുള്ള കത്തുകൾ" "ഹൌപ്പിന്റെ ഇന്ത്യയിലെ ക്രിസ്ത്യാനിമതം" "പ്രൊപ്പസെർലീയുടെ സുറിയാനിചരിത്രം" "ഹൌവാൎഡിന്റെ സെന്തതൊമ്മാ ക്രിസ്ത്യാനികൾ" "ഡാക്തർഡയിയുടെ പെരുമാക്കന്മാരുടെ നാട" എന്നി മൂലങ്ങളിൽനിന്ന പ്രധാനമായി എടുത്തിരിക്കുന്നു എന്ന മുഖവുരയായി പറയേണ്ടിയിരിക്കുന്നു. എന്തെന്നാൽ പ്രമാണങ്ങൾ എല്ലായിടങ്ങളിലും ചേൎത്തു കാണുകയില്ല.

# (൧) മലയാളത്തുള്ള സുറിയാനി സഭയുടെയും സമൂഹത്തിന്റെയും ഇന്നോളമുള്ള സംക്ഷേപകഥ.

ക്രിസ്തീയമതത്തിൻ കാരണഭൂതനായ ക്രിസ്തു തന്റെ ശിഷ്യരോട നിങ്ങൾ ലോകമൊക്കയിലും പോയി എല്ലാ സൃഷ്ടികൾക്കും സുവിശേഷം അറിയിച്ച വിശ്വസിക്കുന്നവരെ പിതൃപുത്രപവിത്രാത്മാക്കളായ ത്ര്യേക ദൈവത്തിൻ നാമത്തിൽ തിരുസ്നാനം കഴിച്ച വേദാനുസാരികളാക്കുവിനെന്ന കല്പിച്ച നിയോഗിച്ചപ്രകാരം അവർ ഓരോരൊ ദിക്കുകളിൽ പോയ വിവരങ്ങൾക്ക സഭാചരിത്രങ്ങളും പാരമ്പര്യവൃത്താന്തങ്ങളും ഉള്ളവയിൽ "ഇരട്ട" എന്നൎത്ഥമുള്ള തോമാ അപ്പൊസ്തലൻ യൂദാഗോത്രക്കാരനെന്നും പാൎത്ഥായക്കാരൊടും മാദായക്കാരൊടും, ഹിന്തുവായക്കാരൊടും, ക്രിസ്ത്യാനിവേദം അറിയിച്ച മൈലാപ്പൂരിയിൽ വച്ചു കൊല്ലപ്പെട്ട അവിടെ അടക്കപ്പെട്ടു എന്ന മെസൊപൊത്താമിയാപ്പഴമ പറയുന്ന.

ഈ സംഗതിയെ പറ്റി തന്നെ മലയാളപ്പഴമ പറയുന്നത. (൧) ക്രിസ്താബ്ദം ൫൨ൽ ഹാവാൻ എന്നൊരു കച്ചവടക്കാരൻ മാർതോമാശ്ലീഹായെ ചോഴമണ്ഡലത്തിൽ കൊണ്ടുവന്ന എന്നും, അവിടെ പലയിടങ്ങളിലും താൻ വേദം അറിയിച്ച, പല പ്രത്യക്ഷങ്ങളും കാണിച്ച പലരെയും തിരുസ്നാനം കഴിച്ച അവിടങ്ങളിൽ പല പള്ളികളെയും കെട്ടിച്ച, പട്ടക്കാരെയും കല്പിച്ചാക്കിയ ശേഷം അവിടെനിന്നും പുറപ്പെട്ട ചീനത്തും മറ്റു പല നാടുകളിലും മാൎഗ്ഗമറിയിച്ച പിന്നെ മലനാട്ടിലേക്ക വന്ന എന്നുമാകുന്ന. അന്നിവിടെ ൬൪ അന്തണഗ്രാമങ്ങളെ അത്രയും ഗ്രാമണികൾ കുടിഭരിച്ചുവന്ന കാലമായിരുന്ന. താൻ വേദംകൊണ്ടുവാദിച്ചും അതിശയങ്ങൾ കാണിച്ചും മേൽ തുക പറഞ്ഞ ഗ്രാമങ്ങളിൽ (൨) ശങ്കരപ്പുരി, പകലൊമറ്റം, കള്ളി, കാളിയാൻകാവു, മുതലാ

---

(൧) ചാപ്ലാൻ സഭാചരിത്രം ൭ാം പുറം.

(൨) ക്രി: പി: ൩൫൦ വരെയും ബ്രാഹ്മണരുടെ രാജ്യഭാരം; പിന്നെ ചെര, ചൊഴ, പാണ്ടി പെരുമാക്കൾ. ൮൫൨ വരെയും പ്രു: പൌലിനൊളെ സാൻ ബൎത്തൊലൊമ്മ്യൂയുടെ സഞ്ചാരം. ൧൩ാം പുറം കുറിപ്പ.

യി പല ഗ്രാമക്കാരെയും അവരുടെ പരിചാരകരോടു കൂടെ മതാനുസാരികളാക്കിയ ശേഷം ആദ്യം പേർ പറഞ്ഞ രണ്ടു കുഡുംബങ്ങളിൽ രണ്ടു ആചാൎയ്യരെയും നിയമിച്ചു എന്നും (൧) കുരക്കെണികൊല്ലം, നിരണം, ചായൽ, ഗൊക്കമംഗലം, മാല്ലിയാങ്കര, കോട്ടക്കാവ, പാലൂര, എന്നിങ്ങനെ ഏഴു ദിക്കുകളിൽ പള്ളികൾ വെപ്പാൻ കുരിശുകൾ വച്ചു എന്നും, ¶ വീണ്ടും പാണ്ടി നാട്ടിന്നു ചെല്ലുകയിൽ ബ്രാഹ്മണരുടെ വൈരം മുഴക്കുകയാൽ ഒരു എമ്പ്രാൻ ശൂലം ചാണ്ടിയത ഏററ മരിച്ചു മൈലാപ്പൂരിയിൽ കുഴിച്ചിടപ്പെട്ടു എന്നും ആകുന്നു. † ആ സ്ഥലം ഇന്നസെന്തതോം എന്ന വിളിക്കപ്പെടുന്നു. (൨)

മേൽ കാണിച്ച പഴമകളെയും പാരമ്പൎയ്യവൃത്താന്തങ്ങളെയും വ്യവസ്ഥപ്പെടുത്തുവാൻ തക്ക പല ലക്ഷ്യങ്ങളും വസ്തുതകളും രേഖാസാക്ഷികളും കാണിപ്പാനുണ്ടു. മേൽ പറഞ്ഞ കുഡുംബക്കാരിലും പള്ളികളിലും മിക്കവയും ഇന്നുമുണ്ടു. പുരാണമായിട്ടുള്ളവയെന്ന പരസമ്മതം, അവ തന്നെ നമ്മെ അപ്പോസ്തോലന്റെ കാലം വരെക്കും കൊണ്ടുചെന്നു പററിക്കും. മാർ തോമ്മായുടെ കുഴിമാടം ഏറെ താമസിയാതെ വിശ്വാസികൾക്ക ഭക്തിപൂൎവ്വമായും

(൧) കുരക്കെണിക്കൊല്ലം കടൽകേറിപ്പോയിരിക്കുന്നു. സമുദ്രതിരത്തിങ്കൽ ഒരു പാറമേൽ ശ്ലീഹ: തോമ്മാസ വച്ചിച്ച ഒരു സ്തംഭം കാണ്മാനുണ്ടായിരുന്നു എന്ന ബല്ദ്ദിയൂസ എന്ന ലന്തസഞ്ചാരി പറയുന്നു. നിരണം ഇപ്പോഴും ഉണ്ടു. മുമ്പെ കുറെ വടക്കുനിന്നിടത്തുനിന്ന ഇപ്പോൾ മാററി വച്ചിരിക്കുന്നു. ചായൽ എന്നും നിലയ്ക്കൽ എന്നും പറയുന്നത റാന്നിക്കു കിഴക്കുതെക്കെന്നും പള്ളിയുടെ ജീൎണ്ണശിഷ്ടങ്ങൾ ഇപ്പോഴും കാണ്മാനുണ്ടെന്നും അവിടെ പെരുമ്പാററായുടെയും ഉറുമാപ്പുലിയുടെയും ഉപദ്രവമുണ്ടാകയാൽ അവർ കാഞ്ഞിരപ്പള്ളിലും ചെങ്ങന്നൂരിലും കടമ്പനാട്ടും ചെന്ന പള്ളികൾ വച്ചുവെന്നും പറയപ്പെടുന്നു. അവിടെ മൊട്ട (ക്രിസ്ത്യാനികൾ) മൂവായിരമുണ്ടായിരുന്നു എന്നും പറച്ചിൽ. മേല്പറഞ്ഞ ജന്തുക്കൾ ആനയും കടുവായുമായിരിക്കും. ഗൊക്കമംഗലം തെക്കൻ പള്ളിപ്പുറത്താകുന്നു. മാല്ലിയാങ്കര ശൃംഗകുന്നു കൊടുങ്ങല്ലൂര കോട്ടക്കാവ പട്ടമനപ്പറവൂരാകുന്നു. കോട്ടക്കാവ നംപൂരിയുടെ അമ്പലം പള്ളിയാക്കിയതെന്ന പറയപ്പെടുന്നു. മതിലുകളുടെയും മററും ജീൎണ്ണശിഷ്ടങ്ങൾ ഇന്നും കാണ്മാനുണ്ടു. പാലൂപ്പള്ളി ഇപ്പോഴുമുണ്ടു. അത ചാവക്കാട്ടാകുന്നു. അവിടെയും അമ്പലത്തിന്റെ ലക്ഷ്യങ്ങൾ പല വകയും കാണ്മാനുള്ളവ കൂടാതെ ബ്രാഹ്മണർ ഇന്നും ആ ദേശത്തിനകത്ത ജലപാനം ബന്ധിക്കുന്നില്ല എന്നു വസ്തുത. പക്ഷെ പാലൂഗ്രാമക്കാർ മുഴുവനായി മതാനുസാരികളായി പോയതിനാൽ ആയിരിക്കുമെന്നു തോന്നുന്നു.

¶ "പെരുമാക്കന്മാരുടെ നാട" എന്ന പുസ്തകം ൨൫൩ാം പുറം. † മാൎഗ്ഗംകളിപ്പാട്ടു.

(൨) മലയാളത്തുനിന്നുള്ള കത്തുകൾ. ൧൫ാം പുറം.

പുണ്ന്യയാത്രെക്ക ആസ്ഥാനമായും ഭവിച്ചപ്രകാരം കഥാതുടൎച്ചയിൽ കാണും. അതിലെ മണ്ണു എടുത്തെടുത്ത അതിപ്പോൾ ഒരു വങ്കുഴിയായി തീൎന്നിരിക്കുന്നു എന്നു വസ്തുത.

പിന്നെയും കുറെ കാലങ്ങൾക്കു മുമ്പു വരെയും വന്നിരുന്ന പരദേശമെത്രാന്മാൎക്ക അവിടെനിന്നും കൊടുത്തുവന്ന അധികാരപത്രം മാർ തോമ്മാപോയ പ്രകാരം പറയപ്പെടുന്ന "ചീനം, മക്കം, മളാക്കാ, മൈലാപ്പൂരിയിലെക്ക" ആയിരുന്നു. ഇതു കൂടാതെ മാർ തൊമ്മായുടെ മരണ ദിവസം മലയാളത്തും പരദേശത്തും രണ്ടു വ്യത്യാസമുള്ള ദിവസങ്ങളിൽ അനുഷ്ഠിക്കപ്പെടുന്നു. ആയതിനു കാരണം അദ്ദേഹം മരിച്ച നാൾക്ക ഇവിടെയും തന്റെ തിരുശേഷിപ്പുകൾ കൊണ്ടുപോയി ഉറഹാ എന്ന എഡെസായിൽ അടക്കം ചെയ്തു നാൾക്ക അവിടെയും എന്നാകുന്നു. ആ തിരുശേഷിപ്പുകളെ ക്രി. പി. ൩൭൫ൽ റുസ്യാക്കാർ ഉറഹായിൽ ചെന്ന് പരിശോധന കഴിച്ചു അറിഞ്ഞ പ്രകാരം രേഖാസാക്ഷ്യം ഉണ്ടു.

ഈ സാരമേറിയ സംഗതി ഉറച്ചുനില്ക്കുന്നത മേൽ കാണിച്ച പഴമകളിന്മെലും പാരമ്പൎയ്യ വാൎത്തകളിന്മെലും ലക്ഷ്യങ്ങളിന്മെലും മാത്രമല്ല പരദേശികളുടെ കരുതിക്കുറിക്കാത്ത രേഖാസാക്ഷികളും കൂടെ അവയെ സൂചിപ്പിക്കുന്നു. "ശുദ്ധ. തോമാസ പോയപ്രകാരം സഭാചരിത്രക്കാർ യോജ്യതയായി പറഞ്ഞു പോരുന്ന നാടുകൾ പാൎത്ഥിയായും, മേദിയായും, കാൎമ്മനിയായും, ബാക്ത്രിയാനായും അയൽദേശങ്ങളും ആകുന്നു." *

പിന്നെയും യവനായക്കാരായ എഴുത്തുകാർ അസംബന്ധമായിട്ടെങ്കിലും ഒടുക്ക കാലത്തിൽ ആയാലും സാക്ഷീകരിക്കുന്നത എന്തെന്നാൽ "ശുദ്ധ. തോമാസ ആസ്യായിലുള്ള എഥിയൊപ്പിയായിലെക്ക പോയി, ഒടുക്കം ഇന്ത്യായിൽ ചെന്ന "തപ്രൊബാണി" വരെക്ക സുവിശേഷം പ്രസംഗിച്ചു. ¶ മേൽപറഞ്ഞ പേരിനാൽ സിലൊൻ എന്നൊ സുമാത്രാ എന്നൊ അൎത്ഥമായിട്ട അവൎക്ക തിരിഞ്ഞിരുന്നു. രണ്ടായാലും മലയാളതീരത്തെക്കും ചീനത്തെക്കും അപ്പൊസ്തോലന്റെ യാത്രയുടെ വൎത്തമാനത്തൊട ചേൎന്നുവരും.

---

* ചാമ്ലാൻ സഭാചരിത്രം ൯ാം പുറം. ¶ മേപ്പടി.

അന്നിവിടെ വരുന്നതിനു അസാദ്ധ്യമെന്നില്ലഞ്ഞു. എന്തെന്നാൽ ക്രി. പി. ൪൦ൽ ഹിപ്പാലൂസ എന്നൊരു എജിപ്തുകാരൻ അറാബിയാ കടൽ കടന്നുവന്ന മലയാളതീരത്തിൽ "മുസരിസ" § (മുയിർക്കൊട എന്ന കൊടുങ്ങല്ലൂര) തുറമുഖം കണ്ടെത്തി സഹവാസം നടപ്പാക്കിയിരുന്നു, * ഈ കൈവഴി തെളിഞ്ഞുവന്നതിനാൽ മെൽപറഞ്ഞ ശ്ലീഹാ: തോമാസിന മലയാളത്തെക്ക വരാമായിരുന്നു എന്നത വിശ്വാസയോഗ്യമായ കാൎയ്യമാകുന്നു.

ഇനിയും ഒമ്പതാം ശതാബ്ദാവസാനത്തിങ്കൽ അംഗ്ലൊസാക്സൻ രാജാവായ മഹാൻ അല്പ്രെഡ ഷയാബന്നിലെ ബിഷോപ്പായ സ്വിതെലം എന്ന ദേഹത്തെ മൈലാപ്പൂരിക്ക അയച്ചാറെ ആയാൾ മാർ തോമ്മായുടെ പ്രേതക്കല്ലറ കണ്ടുംകൊണ്ട ക്ഷേമത്തൊടെ മുത്തും സുഗന്ധദ്രവ്യങ്ങളുമായ പല സമ്മാനങ്ങളുമായി മടങ്ങിചെന്നു എന്ന പ്രകാരത്തിന രേഖാസാക്ഷി ഉണ്ട. (൧)

൧൩ാം ശതാബ്ദത്തിങ്കൽ വെനീസുകാരൻ മാൎക്കൊപൊലൊ എന്നൊരു പശ്ചിമദെശാടനക്കാരൻ മാർ തോമ്മാ മരണം അടഞ്ഞ പാറ വന്നു കണ്ടു. അവൻ പറയുന്നത "ക്രിസ്ത്യാനികളായും മഹമ്മദുകാരായും ഉള്ള പുണ്യയാത്രക്കാരാൽ ആ കുഴിമാടം ദൎശിക്കപ്പെടുന്നു. മലയാളത്തിലെ കുരുമുളകുതീരത്തിൽനിന്നുള്ളവരാൽ വിശേഷാലും" (൨)

ഒടുക്കം ഡൊക്തർ ബുക്കാനാൻ പറയുന്നു. "ശ്ലീഹാ: പത്രോസ റോമായിൽ ചെന്നു മരിച്ചു എന്നുള്ളത എത്രമേൽ സത്യമൊ ശ്ലീഹാ: തോമാസ ഇന്ത്യായിൽവച്ചു മരിച്ചു എന്നുള്ളത അത്രമേൽ സത്യമാകുന്നു എന്ന വിശ്വസിക്കത്തക്കവണ്ണം നമുക്ക ആധാരമുണ്ടെന്നുള്ള കാൎയ്യത്തിന്ന ഇനിക്ക സമ്മതമായിരിക്കുന്നു." (൩)

മലയാളസഭയുടെ ഉത്ഭവം മാർ തോമ്മായിൽനിന്ന തന്നെ ആകുന്നു എന്നുള്ള കാൎയ്യം ആ ക്രിസ്ത്യാനികളുടെ ഇടയിൽ വീട്ടുകാൎയ്യംപൊലെയും ശിലാരേഖപോലെ

---

§ "തെക്കെ ഇന്ത്യായുടെ വിശെഷവൎത്തമാന ഭണ്ഡാരം." ൧൨൧ാം പുറം.

* ചാപ്മൻ സഭാചരിത്രം ൭ാം പുറം.

(൧) ഗിബ്ബൊൻ ൪൭ാമദ്ധ്യായം ൬൧ാം പുറം.

(൨) ടി ടി ൬൪ാം പുറം.

(൩) ബുക്കാനാൻെറ ക്രിസ്ത്യാനി അന്വീക്ഷണ പുസ്തകം ൧൩൫ാം പുറം.

യും ഇരിക്കയും ചില പരദേശ എഴുത്തുകാരും സഞ്ചാരികളും അവയെ അനുസരിച്ചുപറകയും ചെയ്യുമ്പൊൾ ഇന്ത്യായുടെ ദക്ഷിണ ഖണ്ഡത്തിലെ സഭെക്ക അടിസ്ഥാനമിട്ടത മാർത്തോമാ തന്നെഎന്ന ഞങ്ങളും ഉറെക്കുന്നു.എന്നാൽ ചില യുറോപ്യ എഴുത്തുകാർ മലയാള ക്രിസ്ത്യാനികൾക്ക അപ്പോസ്തൊലനിൽനിന്നുള്ള ഉത്ഭവംകൊടുക്കെണ്ടാ എന്ന തോന്നിക്കുംപ്രകാരം ഈ പേരിനോട മണിക്കാരൻ തോമ്മായെയും കിനായിതോമ്മായെയും കൂട്ടിപിരട്ടുന്നുണ്ട. മററ ചിലർ ചില പ്രമാണവും ചേലും നോക്കീട്ട ഇന്ത്യായിലെക്ക പോയത അപ്പോസ്തൊലൻ ബൎത്തൊലൊമാ ആയിരുന്നു എന്ന പറയുന്നുണ്ട. മലയാളത്തും മെസൊപൊത്താമ്യായിലും ഉള്ള പഴമ ശ്രുതി: ബൎത്തൊലൊമായി അമ്മിനിയായിൽ മുപ്പുത ആണ്ട മാൎഗ്ഗം അറിയിച്ചു എന്നും ഹൊസ്ലി എന്ന രാജാവ അവനെ തൂക്കികൊന്നു എന്നും അവിടെ അവൻ പണിയിച്ചു എന്ന പള്ളിയിൽ അടക്കപ്പെട്ടു എന്നും ആകുന്നു. എന്നാൽ ഇന്ത്യായുടെ ദക്ഷിണഖണ്ഡത്തിൽ ക്രിസ്തീയ വേദം പ്രാരംഭത്തിങ്കലെ ഉളവായി എന്നുള്ളതിന്നു മതിയായ രേഖാസാക്ഷികൾ പരദേശ വിദ്വാന്മാരിൽനിന്നു തന്നെ മേൽ കാണിച്ചവ കൂടാതെ ഇനി ഉണ്ട. രണ്ടാം ശതാബ്ദാവസാനത്തിങ്കൽ അലക്സന്ത്രിയാക്കാരൻ പാന്തിനിയുസ എന്നൊരു ക്രിസ്തീയ വിജ്ഞാനി ഇന്ത്യായിൽവന്ന മത്തായിയുടെ ഏവൻഗേലിയോൻ എബ്രായ ഭാഷയിലുണ്ടായിരുന്നത കൊണ്ടുപോയപ്രകാരം യൂസിബിയുസ പറയുന്നു. + അത മാർ തോമാ ഇവിടെ കൊടുത്തതിന്റെ പകൎപ്പായിരിക്കും. അതിനാൽ ഇന്ത്യാ ആരംഭത്തിങ്കലെ ക്രിസ്ത്യാനിവേദം സ്വീകരിച്ചു എന്നുള്ളത സ്പഷ്ടമാകുന്നു. ഇന്ത്യായിൽ ഈ ദക്ഷിണഖണ്ഡത്തിലല്ലാതെ വേറെ എങ്ങും ആദ്യമെ ക്രിസ്ത്യാനികൾ ഉണ്ടായിരുന്ന പ്രകാരം കേട്ടുകേൾവിയും സ്ഥിരമായ വൎത്തമാനവും വസ്തുതയുമില്ല.

പിന്നെയും ക്രിസ്താബ്ദം ൩൨൫ൽ നിഖ്യായിൽ ക്രിസ്ത്യാനി മഹാ സംഘം കൂടിയപ്പോൾ യൊഹാന്നീസ എന്നൊരുത്തന്റെ പേർ "പാർസിയായിലെയും (ഫ) മഹാ

---

+ ഹൌവാർഡിന്റെ സെന്തതോമാ ക്രിസ്ത്യാനികൾ.

(ഫ) പാർസിയക്കാർ ഇന്ത്യായിൽ വന്നവിവരം പിന്നാലെ കാണിക്കും.

ഇന്ത്യായിലെയും മെത്രാപൊലിത്തൻ" എന്ന അവിടെ കൂടിയ ൩൧൮ മേല്പട്ടക്കാര പേരും കയ്യൊപ്പും വച്ച കൂട്ടത്തിൽ കാണ്മാനുണ്ട. ഇന്ത്യാ എന്ന പറഞ്ഞിരിക്കുന്നത മലയാളത്തെ പററി തന്നെ ആകാം. ഈ കാൎയ്യം തെളിയുന്നതിന താഴെ പറയുന്ന കാൎയ്യം ഉതകുന്നു.

ആറാം ശതാബ്ദത്തിങ്കൽ ആയത ൫൩൫-ൽ ജീവിച്ചിരുന്നവനും ഇന്ത്യായിലെക്കുള്ള കപ്പൽയാത്രയാൽ ഇന്തിക്കൊപ്ലുസ്തുസ എന്ന നാമധെയം കൊണ്ടവനുമായ അലക്സന്ത്രിയക്കാരൻ കൊസ്മസ പറയുന്നത എന്തെന്നാൽ "കുരുമുളക ഉണ്ടാകുന്ന മലനാട്ടിലും ക്രിസ്ത്യാനികളുണ്ട. ആ നാട്ടുകാർ കല്ല്യാണാ (കൊല്ലം) എന്നു പറയുന്നിടത്ത അവൎക്ക ഒരു മേല്പട്ടക്കാരനുണ്ട. ഈ ദെഹം പാർസിയായിൽനിന്ന സ്ഥാനമെല്ക്കുക പതിവാകുന്നു." (൧) പാർസിയാ മെത്രാപൊലിത്താ സെലൂച്യായിലെ കാതൊലിക്കായെ അനുസരിച്ചിരുന്നു.

ഇനി നമ്മുടെ ചരിത്രത്തിന്റെ ശെഷം പറയുന്നു. മേലെഴുതിയ രണ്ടു പട്ടക്കാരുടെ കാലം കഴിയുമളവും പാലൂർ തുടങ്ങി കുരക്കെണിവരെയും വേദകാൎയ്യങ്ങൾ മുറപ്രകാരം നടത്തി വന്നു. അവരുടെ ശെഷം ആ സ്ഥാനം കൊടുക്കുന്ന മഹാചാൎയ്യനെ ഇവിടെക്ക ശ്ലീഹാ: തോമാസ നിശ്ചയിച്ചിട്ടില്ലാഞ്ഞതിനാൽ ആചാൎയ്യരില്ലാതെ ആയി. മാൎഗ്ഗത്തിലെ അടിയന്തിര കൎമ്മങ്ങളാകുന്ന തിരുസ്നാനവും വിവാഹവും ബുദ്ധിമുട്ടിനാൽ വൃദ്ധന്മാർ കഴിച്ചുകൊണ്ടുപോയി; അങ്ങനെ ആയപ്പൊൾ ഈ മതത്തിന മൌഢ്യത ഭവിച്ചു തുടങ്ങി. ഈ മാൎഗ്ഗാനുസാരികൾ മുമ്പിൽ ഹിന്ദുക്കൾ ആയിരുന്നതുകൊണ്ടും ചുററുമുള്ള നിത്യ സഹവാസം ആയവരൊടു കൂടെ ആയിരുന്നതുകൊണ്ടും മുമ്പിലത്തെ ആചാരങ്ങളെയും നടപടികളെയും ഇവർ വേഗത്തിൽ ആശ്രയിച്ചു പൊകുന്നതിനും

---

(൧) ഗിബ്ബോൻ ൪൭ാം അദ്ധ്യായം ൩൧൨ാം പുറം. ലീ. ൪൯൩.

* ക്രിസ്താബ്ദം ൩൩൦൪ൽമരിച്ചവനായമൊസിലിലെ മെത്രാപൊലീത്തായായ യെസുയാബ പറയുന്നതാവിതു. "പാർസിയായിലെ മെത്രാപോലിത്തായുടെ ഉദാസീനത നിമിത്താം ഇന്ത്യായിലെയും പാർസിയായിലെയും ക്രിസ്ത്യാനിമതത്തിന്ന അധൊഗതി ഭവിപ്പാൻ തുടങ്ങി. പട്ടക്കാരുടെ തുടച്ച ഇന്ത്യായിലെ ക്രിസ്ത്യാനികളിൽ ഖണ്ഡിക്കപ്പെട്ടുപോയി; അവരാവിധത്തിൽ ൭ാം കാലം വരെക്കും ഇരുന്നു. പിന്നെ സെലൂച്ചിയായിൽ നിന്ന മെത്രാന്മാർ വന്നു, ലീ, ൪൯൩ാം പുറം.

ഇടയുണ്ട. ആയതിന്ന ഒരു ഹെതുകം കൂടെ ഉണ്ടായി എ ന്തെന്നാൽ മാണിക്കവാചകർ (൧) എന്നു പെരായ ചെട്ടി ദെവനാർ * എന്നു നടിച്ചും കൊണ്ട ചൊഴ മ ണ്ഡലത്തിലെ ക്രിസ്ത്യാനികളെ ക്ഷുദ്രത്താൽ പിഴപ്പിച്ചും വച്ച കോട്ടാറു മുതൽ കുരക്കെണി വരെയുള്ള ക്രിസ്ത്യാനി കളിൽ എട്ടു കുഡുംബത്തിൽനിന്ന പെരുകിയ ൻന്ത വീ ട്ടുകാരെ തട്ടിത്തിരിച്ചു. എന്നാൽ ആ കൂട്ടരിൽ ൱൪ കുഡും ബക്കാർ തങ്ങളെ സഹായിക്കുന്നതിനായിട്ട ചിലർ ഹി ന്ദുവിൽനിന്ന വന്നതിനാൽ മാണിക്കനൊട എതൃത്തുനി ന്നു. ആയത ൧ന്ദ൦—വ്വൽ ആയിരുന്നു എന്ന വിചാരി ക്കപ്പെടുന്നു. അവർ അൎമ്മെനിയായുടെ അതിരിങ്കലുള്ള താരിസ എന്ന ദിക്കിലെ പാർസിക്രിസ്ത്യാനികൾ എന്ന നിരൂപിക്കുന്നതിന്ന തക്ക ആധാരങ്ങൾ ഉണ്ട. (൨) അ ങ്ങനെ എങ്കിൽ ഇത പരദേശക്രിസ്ത്യാനികളുടെ ഒന്നാം വരവായിട്ട എണ്ണപ്പെടാം. ആ കാലത്ത പെരുമാക്കന്മാ രുടെ വാഴ്ച നടപ്പായിവന്നു. മാണിക്കന്റെ ശിഷ്യരിൽ ഒരുവനായ ഇരവികൊത്തൻ + അന്ന വാണിരുന്ന വീരരാഘവചക്രവൎത്തിയുടെ തിരുവുള്ളം ലഭിച്ച മഹാ ദേവർ പട്ടണത്തിൽ § മണിഗ്രാമവും ചേരമാൻ ലോ കപെരുഞ്ചെട്ടി എന്ന സ്ഥാനപ്പെരും ചെല്പേട്ടും സ മ്പാദിച്ചു. അതിനാൽ ആ വകക്കാൎക്ക "മണിഗ്രാമക്കാര" എന്നു പേരുണ്ടായി. ഇക്കൂട്ടം ഇന്നും ഉണ്ട. അവരെ ശൂദ്രർ കഴിഞ്ഞ കണ്ടെഴുത്തവരെയും അധഃപ്പതനത്താൽ ചെക്കാതെ ഇരുന്നു. കണ്ടെഴുത്ത കഴിഞ്ഞാറെ അവർ മണിഗ്രാമം എന്ന പേർ മാററി എഴുതിച്ചതിനാൽ ഇ പ്പോൾ വേദവും ചേത്തും പോകാറുണ്ട ഇവരുടെ കുഡും ബങ്ങളിൽ ചിലത കൊല്ലത്തുണ്ട. അവരിൽ ചിലൎക്ക ഉ ദ്യോഗവും ഉണ്ട. അവരെ മാപ്പിള്ളച്ചൻ, നയിനാരച്ച ൻ, എന്ന മററവർ വിളിക്കുന്നു. മാണിക്കവാചകരൊട മറുത്ത തരീസ ക്രിസ്ത്യാനികളോട ചേൎന്നവൎക്ക തരീസാ യ്ക്കളെന്ന പേരുണ്ടായി. അവൎക്ക തിരുവാങ്കോട്ട ഒരു പ ള്ളിയുണ്ട. അവരിൽ പട്ടക്കാരില്ല. ഇവർ പഴയതിരുവന

(൧) മലയാളത്തുനിന്നുള്ള കത്തുകൾ. ൧൦൩൧ാം പുറം. മാണിക്കൻമണി എന്ന വേദവിരോധിയുടെ ശിഷ്യൻ എന്ന വിചാരിക്കപ്പെടുന്നു. ഡൊക്തർ ഗു ണ്ടാർഡിന്റെ സഭാചരിത്രം ൧൩൩ാം പുറം. * ഉപാദ്ധ്യായൻ.

(൨) ചാപ്ലാൻ സഭാചരിത്രം ൧൦ാം പുറം. + കൊത്തൻ തരകുവാങ്ങുന്നവൻ.

§ ശിവക്ഷേത്രമുണ്ടായതിനാൽ മഹാ ദേവർ പട്ടണം.

ന്തപുരം കൊല്ലം മുതലായ സ്ഥലങ്ങളിൽ പാൎത്തുവരുന്നു. മററ ക്രിസ്ത്യാനികളോടുകൂടി ഇട കലശി വരുന്നതിനാൽ ഇവർ കാലക്രമംകൊണ്ടു ഇല്ലാതെആയിപ്പോകും. ഇവർ ഹിന്തുമൎയ്യാദകൾ വിടാത്തതിനാൽ ൧൦ം കൂട്ടത്തിലുള്ളവൎക്കും ഉദ്യോഗം കിട്ടുന്നുണ്ടു.

നസ്രാണികൾമേല്ക്കാണിച്ചശ്രുഭാശ്രുഭയവസ്ഥയിൽ ൨൪൫ം സംവത്സരം കഴിച്ചു അപ്പോൾ അറാമായക്കാരൻ (ആയത സുറിയാക്കാരൻ) കനാനിലെ തോമ്മാ എന്ന സാമാന്യം പറഞ്ഞുപോരുന്ന ക്രിസ്ത്യാനി മുതലാളി കൊടുങ്ങല്ലൂർ തുറമുഖത്ത കച്ചവടത്തിന്നായിവന്നിറങ്ങി. അപ്പോൾ അവിടെ കഴുത്തിൽ കുരിശും ഞാത്തിയിട്ടുംകൊണ്ടു ചിലർ പോകുന്നതിനെ കണ്ടു തന്റെ സമമതക്കാർ ൧൦ം ഇന്തുക്കളുടെ കൂട്ടത്തിൽ ഉണ്ടൊ എന്ന വിസ്മയിച്ചു വിളിച്ചു എങ്ങിനെയൊ വിവരം തിരക്കി അറിഞ്ഞാറെ ഇവരുടെ കൂട്ടം അധികമുണ്ടെന്നും ഇവൎക്ക ലോകകാൎയ്യങ്ങളിലും ആത്മകാൎയ്യങ്ങളിലും ബുദ്ധിമുട്ടുകൾ ഏറെ ഉണ്ടെന്നും ഗ്രഹിച്ചു ഇവരുടെ ഗുണത്തിന്ന തന്നാൽ ആമ്മട്ടും നോക്കെണമെന്ന ഉറച്ചു വാക്കുംകൊടുത്തസ്വദേശത്തേക്ക ചെന്ന കണ്ടുകേട്ടറിഞ്ഞ വിവരങ്ങൾ ഒക്കെയും "ബഗദാദിലെ കാതൊലിക്കായൊട" (൧) അറിയിച്ചാറെ അദ്ദേഹം ഉറഹായിലെ (ആയത എഡെസാ) യോസേഫ എപ്പിസ്കോപ്പായെയും ഏതാനും കശ്ശീശന്മാർ ശിംശാനന്മാരെയും യെറുശലേം, പാൎസിയാ, കല്ദിയാ നാടുകളിൽനിന്ന ഏഴ ഇല്ലക്കാർ (൨) ൭൨ വീട്ടുകാർ

(൧) നിഖ്യ സുന്നഹദൊസിന്റെ ൩൩ാം കാനൊനിൽ പറയുന്നത എന്തെന്നാൽ, "കിഴക്കെ നഗരങ്ങളിൽ ഒന്നാകുന്ന സെലൂക്യാ എന്ന ഇടവകയ്ക്കു അങ്ങനെ തന്നെ ബഹുമാനം ഉണ്ടായിട്ടു കാതൊലിക്കൊൻ സ്ഥാനം ഉണ്ടായിരിക്കട്ടെ പുറജാതികളുടെ കീഴുള്ള കിഴക്കൻ ക്രിസ്ത്യാനികൾ അന്ത്യോക്യ പാത്രിയൎക്കിന്റെ അവസരം പാൎത്തിരിക്കുന്നതിനാലൊ തന്റെ അടുക്കൽ പോകുന്നതിനാലൊ അവൎക്ക പ്രയാസം വരാതെ അവരുടെ ആവശ്യങ്ങൾ തീരത്തക്കവണ്ണം ഒരു വഴിയുണ്ടാകുവാൻ അവിടത്തെ മേല്പട്ടക്കാരൻ മററ മേല്പട്ടക്കാർ ചെയ്യുന്നതുപോലെ ആൎച്ച്ബിസ്സിനെ നിയമിക്കട്ടെ ആയതിന്ന സുന്നഹദോസിൽനിന്ന അന്ത്യോക്യാ പാത്രിയൎക്കീസിനോട അപേക്ഷിക്കയാൽ അങ്ങിനെ ആയിക്കൊള്ളുന്നതിന അദ്ദേഹം സമ്മതിച്ചിരിക്കകൊണ്ടു അതിനാൽ അദ്ദേഹത്തിനും ഒരു വ്യസനവും ഉണ്ടാകുന്നതല്ല."

(൨) തെക്കുംഭാഗരുടെ പെണ്ണാട്ടു, ഇല്ലപ്പേർ, ബജി, ബെൽക്രുത്ത, ഹമായി, കുജലിക്ക, കൊജാ, മജമൃത്ത, തെജമൃത്തു, വട്ടി, മൊട്ട, പുഞ്ച, നെല്ലിപേച്ചുര വെളളുക്രൂട്ടം എന്നവ മേൽപഞ്ഞവയുടെ ഭാഷ എന്ന തോന്നുന്നു.

ഏകദേശം ൪൦൦ ആളുകളെ മൂന്നു കപ്പലിലായിട്ടു തോമാ മുതലാളി വശം കയററിഅയച്ചു. അവർ ക്രിസ്ത്വാബ്ദം ൩൪൫ൽ ഒരു ദിവസം കാലത്ത കൊടുങ്ങല്ലൂരിൽ എത്തി അന്ന അവിടത്തെ കോട്ടയിലെ അധിപതിയുടെ പേർ വെങ്കി എന്നായിരുന്നു. ചെമ്പകശ്ശേരി തമ്പുരാനും കൂടെ ഉണ്ടായിരുന്നു. (൧) ഇവർ ചെന്ന തോമാ മുതലാളിയെ കൈക്കു പിടിച്ച കരെക്കിറക്കി തണ്ടിലേററി കൊണ്ടുപോയി.

അന്ന മലയാളം അടച്ചു വാണത ചെരകോൻപെരുമാൾ ആയിരുന്നു. (൨) അദ്ദേഹത്തിൻെറ കോവിലകവും അവിടെ ഉണ്ടായിരുന്നു. തൊമ്മൻ മുതലാളി പെരുമാളെ ചെന്നു കണ്ട തിരുമുല്ക്കാഴ്ച വെച്ച അവസ്ഥകളൊക്കെ അറിയിച്ചാറെ തിരുമനസ്സു തെളിഞ്ഞ കല്പിച്ചതാവിത. "നാട്ടുടയ നമ്മാൽ വേണ്ടുന്നതൊക്കെയും ചെയ്യുതരുന്നുണ്ട." അതിന്മണ്ണം കേരളത്തിൽ ആഴാഞ്ചെരി തമ്പുരാക്കൾക്കും മേല്ക്കുലങ്ങൾക്കും മാത്രമുള്ള ൭൨ പദവികൾക്കും സ്ഥാനമാനങ്ങൾക്കും കൊടുങ്ങല്ലൂർ ദേശത്ത പറവളഞ്ഞതിനകം ആനക്കോലാൽ ൨൪൪ കോൽ ഭൂമിക്കും ചെപ്പേട (൩) എഴുതിച്ചുകൊടുത്താൻ അരശാണ്ടിരിക്കും നരപതി ദേവരീരതിരുകരത്താൽ പൂവും നീരോടുകൂടെ

---

(൧) കൊടുങ്ങല്ലൂര അപ്പുറം ചെമ്പകശേരി രാജാവിൻെറ ദേശമായിരുന്നു.

(൨) ക്രി: പി. ൩൦൪—൩൫൨ വരെ വാണു. മല: കത്തുകൾ ൧൩൭ാം പുറം.

(൩) തണ്ടും പല്ലക്കും പരവിധാനിയും പഞ്ചവടം വെഞ്ചാമര ആലവട്ടം തഴയും കുടയും നടയും നടത്തും നാലുവാകുരവയും തകിലും മുരശും ഭൈരവമദ്ദളവും പഞ്ചവാദ്യവും അഞ്ചുവണ്ണക്കുടയും പകൽവിളക്കും പാവാടയും മണക്കോലവും ചന്ദ്രയും ചന്ദ്രമേല്കൂട്ടിയും ഉച്ചിപൂവും നെററിപ്പട്ടവും കച്ചപ്പുറവും മുൻകയ്യും മുൻകയ്യിൽ പതക്കവും തോളുവളയും വീഴ്ചങ്ങലയും വീരതണ്ടും കാൽചിലമ്പും ശംഖും പൂണൂലും ശംഖചക്രവും ഇട്ടുപടിയും നഗരതോരണവും നന്തവിളക്കും ഹസ്തകടകവും കനകമുടിയും മുടിക്കീഴാഭരണങ്ങളും ആനമേൽ നീർ മണ്ണ മുതലായി ൭൨ പദവികളും അതിനടുത്ത സാധനങ്ങൾ അത്രയും അഞ്ചു മുലചെല്ലി ചെങ്കൊമ്പ ആററുവെപ്പും പാച്ചിൽമരവും തേക്കും കുമ്പിളും ആഞ്ഞിലിയും നായും വലയും നായാട്ടും മററും ഏല്പെപ്പെട്ടതിനും കൂടെ ചെപ്പേട. ഇത ഇപ്പോൾ കാണ്മാനില്ല. സൂറിയാനിക്കാരുടെ പററിൽ ഇപ്പോൾ ഉള്ളവ മണിഗ്രാമക്കാരുടെ ചെപ്പേട്ടും ശരംശൊദാസവിരായി പണിയിച്ചിരുന്ന തരിസാപ്പള്ളിയിൽ മാറാൻ സബ്രിശോയിക്കു ആക്കിക്കൊടുത്തിട്ടുള്ള ചെപ്പെട്ടും ആകുന്നു. ഇതിൽ ആദ്യം പറയപ്പെട്ടതിന്നു ആറ എട്ടും തെക്കൻ മലയാള്മ അക്ഷരത്തിലും മറെറാരു അന്യഭാഷയിലും ൧൧ പുറത്ത അക്ഷരങ്ങൾ കൊത്തീട്ടുമുണ്ടു. ൪ യൂദന്മാർ സാക്ഷി. മറേറതു ഒററപ്പലകയാകുന്നു.

ആദിത്യചന്ദ്രാദികളുള്ളടത്തോളം വാങ്ങിച്ചുകൊണ്ടാൻ പരദേശ ക്രിസ്ത്യാനി തോമ്മാ"

ഇപ്രകാരം സ്ഥാനമാനവും ഭൂദാനവും, ലഭിച്ചാറെ അവർ * മഹാദേവർ പട്ടണത്തിൽ ഒരു പട്ടണവും പള്ളിയും ചമെക്കുന്നതിന്നു യത്നിച്ചു. ആവകെക്കു അസ്തിവാരമിട്ടു പൊഴുതാവിതു ക്രിസ്ത്വാബ്ദം ൩൪൫ൽ കുംഭമാസം ൨൯ൻനു-ശനിയാഴ്ചയും ആയില്യവും സപ്തമിയും കൂടിയ നാൾ കൎക്കടകം രാശിനേരത്തിൽ ആയിരുന്നു. അതിന്നുവാക്യം ശൊവാല എന്നു ആകുന്നു. കൊട്ടക്കാവപഷ്കളും കൊരക്കെണിയിലെ ൩൪ കുഡുംബത്തിൽ നിന്നുള്ള തരിസായ്ക്കളും മെത്രാനെയും കൂട്ടരെയും ചെന്നു കണ്ടു ഐക്യതപ്പെട്ടുകയും ചെയ്തു.

മലയാള സുറിയാനിക്കാരുടെ ഇടയിൽ വടക്കുംഭാഗർ എന്നും തെക്കുംഭാഗർ എന്നും രണ്ടു പകുപ്പു ജനങ്ങൾ മതവിശ്വാസങ്ങൾ ഒന്നു തന്നെ എങ്കിലും ആചാരങ്ങളും മൎയ്യാദകളും വെവ്വെറായും കൂടി കഴിച്ചിലും പരസ്പര വിവാഹവും ഇല്ലാതെയും തമ്മിൽ തമ്മിൽ കുലീനത നടിച്ചും കാണപ്പെട്ടുന്നു. അതിന്റെ ഉത്ഭവത്തെപ്പററി ഇരുകക്ഷികളും പല തൊന്ന്യാസങ്ങളെ പറഞ്ഞുകൊള്ളുന്നു. പരദേശചരിത്രക്കാർ ഓരോരുത്തർ അവരവൎക്കു അതാത കൈവഴികളിൽനിന്ന വിവരങ്ങൾ കിട്ടിയപ്രകാരം ഒരു കൂട്ടരെ ഉയൎത്തിയും മററവരെ ഇടിച്ചും എഴുതീട്ടുമുണ്ടു. വാദം അററിട്ടില്ല ഇപ്പോൾ രണ്ടുകൂട്ടൎക്കും കാൎയ്യത്തിന്റെ സൂക്ഷ്മത്തെ കുറിച്ചു നല്ല വിവരമില്ലാതെ ആയിരിക്കുന്നു എന്നു തങ്ങൾ പറഞ്ഞുകൊള്ളുന്ന ആധാരമില്ലാത്ത വൎത്തമാനങ്ങൾ കൊണ്ടു തെളിയുന്നു. അവർ എടുത്തു പറയുന്ന നിസ്സാരവും ഭോഷത്വവുമായ വാദങ്ങളെ ഒക്കെയും ഒഴിച്ചു വിട്ടുംകളഞ്ഞു ന്യായഭാവമുള്ളവയെ മാത്രം ഇവിടെ ചേൎക്കുന്നു.

വന്നതിൽ തറവാട്ടുകാരും,നിന്നതിൽ ഇല്ലക്കാരും തമ്മിലും വന്നതിൽ അടിമപ്പെട്ടവരും നിന്നതിൽ പരിയപ്പെട്ടവരും തമ്മിലും ബന്ധുത കൂടി മഹാദേവർ പട്ടണത്തിൽ കുലീനൎക്കു ൪൦൦ പീടികകൾ വടക്കെ പന്തിയിലും,

---

* മഹാദേവൻ എന്ന ശിവക്ഷേത്രത്തിൽനിന്ന. ശ്രീ കൊട്ടാരപുരി എന്നും പറയും.

കുലഹീനക്ക ൭൨ പിടികകൾ തെക്കെ പന്തിയിലുമായി ട്ട ഉണ്ടാക്കി പാൎത്തുവന്നതിൽനിന്ന വടക്കുംഭാഗർ എന്നും തെക്കുംഭാഗർ എന്നും വിളിക്കപ്പെട്ടുന്നതിന ഇട യായിഎന്നും മെത്രാന്മാരും സ്ഥാനമാനങ്ങൾക്കുള്ള ചെപ്പേട്ടും തങ്ങളുടെ പക്ഷത്തിൽ ഇരിക്കുന്നതിനാൽ തങ്ങൾ സാക്ഷാൽ സുറിയാനിക്കാർ എന്നും മററവർ പത്തചമുള്ളവർ എന്നും വടക്കും ഭാഗരുടെ പറച്ചിൽ.

പരദേശത്തുനിന്നു വന്ന തറവാട്ടുകാൎക്ക ൪൦൦ പിടികകൾ തെക്കെ പന്തിയിലും അവരുടെ അടിമകൾക്ക ൭൨ പിടികകൾ വടക്കെ പന്തിയിലും ഉണ്ടാക്കി പാൎത്തു വന്നാറെ ഒടുക്കം പേർ പറയപ്പെട്ടവർ കാലക്രമേണ നാട്ടുക്രിസ്ത്യാനികളോട്ടു സമ്മിശ്രമായിപ്പൊയതിനാൽ ആ കൂട്ടൎക്ക വടക്കും ഭാഗർ എന്ന പെര നടപ്പായിരിക്കുന്നു എന്നും മെത്രാന്മാരും ചെപ്പേട്ടും എതിൎപ്പക്ഷത്തിൽ ആയിപ്പൊയ വിവരങ്ങൾ ചുവട്ടൊളും നോക്കുമ്പോൾ അത്ര ഫലമുള്ളവയല്ല എന്നും പരദെശ ഇല്ലപ്പെരും നിറവും ചെമ്പൻമീശയും വന്ന വിവരങ്ങൾക്കു പാട്ടുകൾ ഉള്ളതും അവൎക്കാകുന്നു എന്നും ആകയാൽ തങ്ങൾ സാക്ഷാൽ സുറിയാനിക്കാർ എന്നും തെക്കുംഭാഗരുടെ പറച്ചിൽ.

ഠരം കൊഴച്ചിലായ സംഗതിയിൽ ചരിത്രക്കാരൻ കണ്ട തെളിവിൽനിന്ന പക്ഷാപക്ഷം വിചാരിയാതെ തനത അഭിപ്രായം പറയുന്നത ചരിത്രമെഴുത്തിനുവെണ്ടിയിരിക്കുന്ന സത്യത്തിനു യുക്തമാകകൊണ്ട ഠരം സംഗതി നൊമ്പരവും എളുപ്പവുമുള്ളതാകയാൽ ഒരു കൂട്ടൎക്ക മുഷിച്ചിലുണ്ടായെക്കുമെങ്കിലും നിഷ്പക്ഷമായ അഭിപ്രായത്തെ ഞങ്ങൾ താഴെ കുറിപ്പാൻ തുനിയുന്നു.

മേല്പറഞ്ഞ രണ്ടു പറച്ചിലുകളിൽനിന്നും ഒട്ടൊട്ടു നെര എടുപ്പാനുണ്ട, എങ്ങിനെയെന്നാൽ കൊടുങ്ങല്ലൂരിൽ പാൎത്ത നാട്ടുക്രിസ്ത്യാനികൾ വടക്കെ പന്തിയിലും വന്ന പരദെശികളും കൂട്ടരും തെക്കെ പന്തിയിലും പാൎത്തുവരികയിൽ തെക്കും ഭാഗത്തിലെ പരിചാരകർ ഇന്നത്തെ നടപ്പുപൊലെ വടക്കും ഭാഗത്തിലെ പരിചാരകരൊട ബന്ധുത കൂടി സാമൂഹ്യസ്ഥിതിയിൽ ഉയരുന്നതിനായിട്ട വടക്കും ഭാഗത്തിലെക്കു ചെന്നു എന്ന ന്യായമായി നിരൂപിക്കാം. എന്തുകൊണ്ടെന്നാൽ തെക്കും ഭാഗർ അ

ങ്ങിനെയുള്ളവരെ ഉയരുവാൻ ഇന്നും സമ്മതിക്കുന്നില്ല. രണ്ടു കൂട്ടരും കൊടുങ്ങല്ലൂർനിന്നു പിരിഞ്ഞശേഷം വടക്കും ഭാഗർ എന്ന പെര നാട്ടുക്രിസ്ത്യാനികൾക്ക ആകപ്പാടെ വീണു എന്നു തോന്നുന്നു. എന്നാൽ എല്ലാരും കൊടുങ്ങല്ലൂർ പോയി പാൎത്തില്ല എന്നുള്ളത നിൎവ്വാദമായ സംഗതിയാകുന്നു. കാൎയ്യത്തിന്റെ പരമാൎത്ഥം ഇങ്ങനെ തന്നെ ആയിരുന്നാലും വടക്കുംഭാഗൎക്ക യാതൊരു പതിത്വവും വന്നു നിന്നെക്കുമെന്നു ശങ്കിപ്പാൻ വകയില്ല വൈശ്യബ്രാഹ്മണരിൽനിന്നും * ശൂദ്രരിൽനിന്നും മാൎഗ്ഗാനുസാരികളായ പുരാതന മാൎത്തൊമാക്രിസ്ത്യാനികൾ എന്ന ശ്ലാഘ്യത അവൎക്ക ഉണ്ട. അപ്പൊൾ തെക്കുംഭാഗരിൽ കറുത്ത നിറമുള്ളവരെ കാണ്മാൻ സംഗതി എന്തെന്നു ചൊദ്യംവരും. കാലപ്പഴക്കവും ശീതോഷ്ണഭേദവും ഭക്ഷണവ്യത്യാസവും പരദേശസഹവാസ വിപ്ലവും, പതിവ്രതാഭംഗവുംകൊണ്ട നിറപ്പിഴവരാകുന്നതാകുന്നു. ഇങ്ങിനെ കാൎയ്യത്തിന്റെ സ്വഭാവം ഉററു നോക്കുന്നവൎക്ക യാതൊരു പരിഭവത്തിന്നും വകയില്ലെന്നു ഉറെക്കുന്നു. എന്നാൽ തെക്കുംഭാഗരുടെ ജാതിവ്യത്യാസവും ഇല്ലപ്പെരുംനാട്ടുവാഴ്മയൊടുചേൎന്നുവരുന്നതിനാൽ അവ എന്തുകൊണ്ടെന്നുണ്ടാകുന്നില്ല. സുറിയക്കാരൻതോമായുടെയും തന്റെ കൂട്ടരുടെയും വരവുകൊണ്ടാകുന്നു ഇവിടെയുണ്ടായിരുന്ന നസ്രാണിമാപ്പിള്ളമാൎക്ക ആകപ്പാടെ സുറിയാനിക്കാർ എന്ന പെരുണ്ടാകുവാൻ ഇടയായത ൟ കുടിയെററത്താൽ ഇരുപരിഷക്കാരുടെയും ലോകസ്ഥിതിക്കും വേദസ്ഥിതിക്കും വിശെഷംകൂടി. എന്നാൽ സ്വയാധീനരായിരുന്ന ൟ നാട്ടുക്രിസ്ത്യാനികളുടെ തന്റേടം അന്നുതൊട്ടു പരദേശികൾ അപഹരണം ചെയ്തുകളഞ്ഞു മാർ തൊമാ പട്ടക്കാരെ നിയമിച്ച കുഡുംബങ്ങളിൽ ഒന്നാകുന്ന പാലമററം തറവാട്ടിൽ ഒരുത്തന്ന അൎക്കദീയാക്കൊൻ + എന്ന സ്ഥാനം കൊടുത്ത സഭാസ്വത്ത കാൎയ്യങ്ങളെ അദ്ദേഹം നോക്കിവന്നു എന്നല്ലാതെ മെത്രാസ്ഥാനം കൊടുത്തിട്ടുണ്ടായിരുന്നില്ല. അങ്ങിനെ ചെയ്തിരുന്നു എന്നുവരികിൽ നാട്ടുക്രിസ്ത്യാനികളുടെ സ്വാധീനത അവൎക്ക ഇരിക്കയും കാൎയ്യാദികൾ ശുഭപ്പെട്ടുവരികയും

---

* പെരുമാക്കന്മാരുടെ നാട വഴക്കാംപുറം + പ്രധാനപള്ളിശ്രുശ്രൂഷക്കാരൻ

പിന്നിട മെത്രാസ്ഥാനത്തിന്നുവെണ്ടി പിണക്കം ഉണ്ടാകയും ചിലപ്പോൾ മെത്രാന്മാർ ഇല്ലാതെപൊകയും ചെയ്യുതുപൊലെയുള്ള കാൎയ്യങ്ങൾക്ക ഇടയാകയും ചെയ്യാഞ്ഞെതനെ. മലയാളക്രിസ്ത്യാന്നികൾക്ക ഓജസ്സും തന്റേറടവും വൎദ്ധിച്ചുവരികയും ചെയ്യുമായിരുന്നു ൟ വന്നവരിൽ വൈദികർ കല്ദായക്കാരായിരുന്നു എന്ന വിചാരിപ്പാൻ സംഗതി ഉണ്ടു. ആ വസ്തുതയെ ഇപ്പൊഴും ഇവർ എഴുതി വരുന്ന സുറിയാനി അക്ഷരം കൽദായ അക്ഷരം ആയിരിക്കുന്നതിനാൽ നിശ്ചയപ്പെടുന്നു. കൽദായക്കാരുടെ വിശ്വാസരീതിയും ക്രമവും ൟ പൂൎവ്വീകക്രിസ്ത്യാനികളുടെ മെൽ ഫലിപ്പിക്കയും ചെയ്യു എങ്കിലും ഇവർ നെസ്തൊറിയക്കാരല്ലാഞ്ഞു. അന്ന ആ മതം ഉണ്ടായിട്ടില്ലാഞ്ഞു.

അക്കാലം രാജ്യത്തിന്ന വിരൊധമായി രാജാകൃഷ്ണരായർ എന്ന ശത്രു വന്നാറെ ജയിക്കുന്നതിന്നു വേണ്ടിയ ദ്രവ്യം സുറിയാനിക്കാർ കൂടെ കൊടുക്കകൊണ്ടും ചെരകൊൻ പെരുമാൾക്ക ചക്രവൎത്തിയായി മുടിവച്ചു വാഴുന്ന വകക്കു നാഴി നിറെ നവരത്നം ഇവർ കൊടുക്കകൊണ്ടും ൟ ജാതിക്കാൎക്ക പതിനെഴ പരിഷക്കാരെ (൧) പരിയപ്പെട്ടവരായി കൊടുത്തു പെരുമാൾ സൎവ്വൽ മരിച്ചു. (൨) ക്ഷെത്രശക്തികൊണ്ടൊ ഗ്രാമശക്തികൊണ്ടൊ മെല്പറഞ്ഞ പതിനെട്ടു ജാതിയിൽ ഒരുത്തനൊട ഒരു അതിക്രമം ചെയ്യുാൽ ഇവർ സ്വരുമിച്ചു ചെന്നു ബൊധിപ്പിക്കുന്ന പക്ഷം ആ ചെയ്യുവൻ പ്രായശ്ചിത്തം ചെയ്യല്ലാതെ സമ്മതിക്കയില്ല. ൟ സ്വരുമിപ്പ; ൻ൨൦ാം ആണ്ടുവരെയുംനടന്നുവന്നു. (൩)ഇവരുടെ ഇടയിലുള്ള വ്യവഹാ

---

(൧) ൟ പരിഷക്കാർ നസ്രാണിമാപ്പിള്ളമാരെ പതിനെഴ്ചരിഷ അല്ലെങ്കിൽ പതിനെമ്പഴ അച്ചന്മാർ എന്ന വിളിക്കുന്നു. അവരുടെ പേരുകളാവിതു. പാക്കനാർ, തിരുവിരങ്കൻ, വില്ലൻ, തച്ചൻ, ഇരവിതണ്ടാൻ, വിളക്കിത്തലയൻ, വെളുത്തേടം, വാണിഭൻ, ചെട്ടിനാലും, ശങ്കരൻ, വിഷമാണ്ടിക്കുരുക്കൾ, ചേകവൻ, ഉറവാരൻ, നാങ്കുവണ്ണപ്പരിഷകൾ.

(൨) ബൎത്തലോമ്യൊയുടെ സഞ്ചാരം ൧൩൭ാം പുറം.

(൩) ൟ യോഗത്തിന വിഷയം കൂട്ടുക എന്ന ചൊല്ലപ്പെടുന്നു അതിന്നു കൂടെണ്ടുന്ന ആളുകൾ കൊല്ലത്ത പടത്തലവൻ, കൊണ്ടൂർ നൈനാര, ഞൊളയ്ക്ക, പൂത്തൊട്ടചേൎത്തലവാദ്ധ്യാട്ടച്ചൻ, ചിററൂർ ഭട്ടതിരി, കാത്തൂർ ഭട്ടതിരി, അകലൂർ ഭട്ടതിരി, മണയൂർ ഭട്ടതിരി, പെരുമ്പടപ്പിൽ ഇളയതമ്പുരാൻ, ഇങ്ങനെ നൂറ പേരകൂടണം. അപ്പോൾ അവൎക്ക പരവധാനിയിൽ ഇരിക്കാം. ഇത വീരവടിയാൻ പാട്ടു.

രങ്ങൾ പട്ടക്കാരും മെല്പട്ടക്കാരുംതിത്തവന്നു. പരദെശക്കാരൊട്ട കൂടെ ചെന്നു പാൎപ്പാൻ മനസ്സുള്ളവർ കൊടുങ്ങല്ലൂർമഹാ ദെവർ പട്ടണത്തിൽ വടക്കെ തെരുവത്ത പാൎത്ത വ്യാപാരം ചെയ്യുവന്നു. എന്നാൽ പരദെശക്കാർ തെക്കെതിലും മററവർ അവരവരുടെ സ്ഥലത്ത പാൎത്ത കൃഷി കച്ചവടവും നൊക്കി വന്നു എന്നുമെ വിചാരിപ്പാനുള്ളു ഇങ്ങനെ നടന്നുവരുമ്പൊൾ ക്രിസ്ത്വാബ്ദം ൮൨൫ൽ (ഇത തന്നെ കൊല്ല വൎഷം ൧—൨) ംരംയൊബ എന്ന ഇരട്ട പെരുള്ള ബാർ യെശു മുതലാളിയും മാർ സാബൊർ എന്നും മാർ അപ്രൊത്ത എന്നും രണ്ട മെല്പട്ടക്കാരും (൧) കൊല്ലത്ത വന്നിറങ്ങി.* ആയത ഇവർ നെസ്തൊറിയ വിശ്വാസക്കാർ ആയിരുന്നതിനാൽ എന്ന തൊന്നുന്നു. ഇവർ വന്നത ംരംയൊബിൻെറ കപ്പലിൽ ആയിരുന്നു. ഇത പരദെശികൾ ഇവിടെ കുടിയിരിപ്പാനായി വന്ന മൂന്നാം വരവ എന്ന പറയപ്പെടാം. ഇവരും അന്ന വെണാട്ട വാഴുന്ന ശങ്കരൻ ഇരവിശ്രീയൊട്ട സ്ഥാനമാനങ്ങളും പദവികളും വാങ്ങി ആ സംഗതിക്ക കൊല്ലത്ത ഇപ്പൊളുള്ള പള്ളിയിൽ ശിലാരെഖ കാണ്മാനുണ്ട പൊലും. മെല്പറഞ്ഞ ആളുകൾ കൂടി കൊല്ലം ഒന്നാം ആണ്ട മകരമാസം ൨൯നു- ഞായറാഴ്ച ചിങ്ങംരാശി കൎക്കടകക്കൂററിൽ പള്ളിക്ക അടിസ്ഥാനം ഇട്ടു. ഇവർ പള്ളിക്കൂടങ്ങൾ ഉണ്ടാക്കിച്ച പഠിപ്പിച്ച പ്രകാരവും മനസ്സുള്ളവരെ മാൎഗ്ഗത്തിൽ ചെൎത്തുകൊള്ളുന്നതിനു കൂടെ അനുവാദം വാങ്ങിച്ചിരുന്നതിനാൽ പലരെയും മതാനുസാരികളാക്കി പള്ളികളും വെച്ചിച്ച പ്രകാരവും പ്രമാണം ഉണ്ട. (൨) നസ്രാണി മാപ്പിള്ളമാൎക്ക മൂലസ്ഥാനം രണ്ടായിട്ടാരം നാട്ടുകളിൽ അറിയപ്പെട്ടുന്നു. ഉദയംപേരൂർ മുതൽ വടക്കൊട്ടുള്ളവർ തങ്ങളുടെ ആധാരങ്ങളിൽ "മഹാദെവർ പട്ടണം മുതൽ അന്നമനം ദെശത്ത കുടിയിരിക്കും പുത്തമ്പറമ്പിൽ കുരിയൻ യൊഹന്നാൻ" എന്നും അവിടെനി

(൧) ബാറെശു മുതലാളി എന്ന ംരംയോബിൻെറ സന്തതികൾ ഇന്ന കൊല്ലക്കാർ മുതലാളികൾ എന്ന പേരായി ചാത്തന്നൂർ പാൎക്കുന്നുണ്ട. യേശു എന്ന പേര ദുഷിച്ച കോശി എന്നായി, കൊല്ലത്തു കോശിമാപ്പിള്ള എന്ന പ്രസിദ്ധം. മേല്പട്ടക്കാരെ കാദീശങ്ങൾ എന്നു പറയുന്നുണ്ട. ഇവരുടെ പേരിൽ പള്ളികൾ കൊല്ലത്തും കായങ്കുളത്തും ഉദിയംപേരൂരും ഉണ്ട.

(൨) മലയാളത്തുനിന്നുള്ള കത്തുകൾ. ൧൦ാം പുറം. * ഇവരുടെ പേരുകൾ കൊണ്ട ഇവർ പാൎസികന്മാർ എന്നു തോന്നിക്കുന്നു.

ന്ന തെക്കൊട്ടുള്ളവർ "കുരക്കെണി കൊല്ലം മുതൽ തഴക്കര തെരുവിൽ കുടിയിരിക്കും ആലുമ്മൂട്ടിൽ ഉമ്മമ്മൻ പീലിപ്പൊസ" എന്നും എഴുതിവരിക നടപ്പുണ്ടായിരുന്നു. ൟ ക്രിസ്ത്യാനികൾ രണ്ടു ഭാഗക്കാരുടെയും ഉടുപ്പിലും ആഭരണങ്ങളിലും ആചാരങ്ങളിലും നടപ്പുകളിലും ഭേദവും കാണ്മാനുണ്ടു. അതിന്റെ ഉത്ഭവം ഇതു തന്നെ എന്നു തോന്നുന്നു.

ഇനി മഹാദേവർ പട്ടണത്തിന്റെ ആദ്യ നാശത്തിൻ കാരണം പറയുന്നു. യൂദന്മാർ കൊടുങ്ങല്ലൂരിൽ മുമ്പിനാലെ പാൎക്കുന്നുണ്ടായിരുന്നു. അവൎക്ക അവിടെ ഭൂമിദാനവും സ്ഥാനമാനങ്ങൾക്ക ചെപ്പേടും കിട്ടിയിരുന്നു. അവരെ "ചിറമാന്ദ മാപ്പിള" * എന്നു വിളിക്കുന്നു. എട്ടാം ശതാബ്ദത്തിന്റെ ശേഷം മഹമ്മദുകാരും ൟ ദേശങ്ങളിൽ വന്നു കുടിയെറി തുടങ്ങി. അവരും കച്ചവടത്തിന്നായിട്ടു കൊടുങ്ങല്ലൂരിൽ പാൎക്കുന്നുണ്ടായിരുന്നു. അവരുടെ ക്രമവും നടപ്പും നസ്രാണികളുടെത എന്ന പോലെ തോന്നിപോയിട്ടു അവരെ ചോനക മാപ്പിള്ള എന്ന വിളിച്ചു വരുന്നു. യൂദന്മാരും മഹമ്മദുകാരും തമ്മിൽ കലഹിക്കയാൽ മഹമ്മദുകാർ ചെന്ന പട കൊണ്ടു വന്നു. ആകയാൽ യൂദന്മാർ മഹമ്മദുകാൎക്ക വിരൊധമായി ശത്രൊക്ക സുറിയാനി മാപ്പിള്ളമാരെ തങ്ങൾക്ക തുണയായി വിളിച്ചു. കൊടുങ്ങല്ലൂർ നസ്രാണികൾക്ക അന്നു ആശ്രയം വില്ലിയാർവട്ടത്തു സ്വരൂപം തമ്പുരാനിൽ ആയിരുന്നു. അവിടെ നിന്ന രണ്ടു ഇളയ തമ്പുരാക്കന്മാരും ഇവരൊടു കൂടെ യുദ്ധത്തിന്നു ചെന്നു. എന്നാറെ ആ യുദ്ധത്തിങ്കൽ വച്ചു തോല്വി ഭവിച്ചതു കൂടാതെ ആ രണ്ടു ഇളയ തമ്പുരാക്കന്മാരും തീപ്പെട്ടു പൊകയും മുസല്മാൻകാർ നസ്രാണികളുടെ മഹാദേവർ പട്ടണത്തെ നശിപ്പിക്കയും ചെയ്തു. ൟ നാശം ഉണ്ടായതു ക്രിസ്താബ്ദം വ്വ൨൫-ൽ പിന്നെ ആയിരുന്നു എന്നു മലയാള പ്പഴമയിൽനിന്നു ഉദ്ദേശിക്കുന്നതിനു വകയുണ്ടു. എന്തെന്നാൽ സബറീശൊയുടെ വരവിന്റെ ശേഷം പറയുന്ന കാൎയ്യം ഇതാകുന്നു. അനന്തരം ഏതാനും നസ്രാണികൾ അവിടംവിട്ടു മങ്ങാട്ടു അച്ചനെ ചെന്നു കണ്ടു അങ്കമാലിക്കരെ പട്ട

* ചിറമാന്ദ വിളക്ക.

ണവും പള്ളിയും വച്ചു പാൎത്തു. (൧) ഏതാനും പേർ വടക്കുംകൂററ സ്വാതന്ത്ര്യത്തെ കണ്ട കടുത്തുരുത്തിൽ പള്ളി വച്ചു പാൎത്തു. (൨) ഇതിൽ തെക്കുംഭാഗരും വടക്കുംഭാഗരും ഉണ്ടായിരുന്നു. ഒട്ടുപേർ കൊടുങ്ങല്ലൂരിൽ തന്നെ താമസിച്ചു വന്നു.* ഇങ്ങനെ ആകുന്നു അങ്കമാലി പള്ളിയും കടുത്തുരുത്തി പള്ളിയും വടക്കുംഭാഗൎക്കു ഒന്നും തെക്കുംഭാഗൎക്കു മറെറതും തലപ്പള്ളി ആയതിനു കാരണം മേല്പറഞ്ഞ രണ്ട ഇടങ്ങളിൽനിന്നും ഓരോരുത്തരുടെ പൂൎവ്വന്മാർ ഓരൊരൊ ദേശങ്ങളിൽ പൊയി പാൎത്തു വരുന്നു.

ഇനി കുറെ ഇടക്കു നമുക്കു വൎത്തമാനങ്ങളും ആധാരങ്ങളും ചുരുക്കമെയുള്ളു. ബാറെശ്രുമുതലാളിയും രണ്ടു വൈദികരും കൊല്ലത്തെക്കു വന്നതിൽ പിന്നെ ഏതാനും മെത്രാന്മാർ കൊടുങ്ങല്ലൂരെക്കും വന്നപ്രകാരം ആധാരങ്ങളു

(൧) ആ സ്ഥലത്തിൻെറ എല്ലക. അങ്കമാലിയിൽ ഇപ്പോളുള്ള അങ്ങാടിക്കു തെക്കും ഇരപ്പുതോട്ടിന്നു കിഴക്കുവടക്കും പുത്തായി മഠത്തിന്നും വെളുത്തായി മഠത്തിനും നടുവിലുമാകുന്നു. കൊടുങ്ങല്ലൂരെ പരിണാമപ്രകാരം ആനക്കോലാൽ വരൎഷ കോൽ ഭൂമി കൊടുത്തു. അതിൻെറ അതിരുകൾ തോരണം തൂക്കുവാനായിട്ടു കിഴക്കും പടിഞ്ഞാറും നാട്ടിയിരിക്കുന്ന കരിങ്കൽതൂണുകൾ ഇന്നും നിൽപ്പുണ്ട. അങ്കമാലി നസ്രാണികൾക്കു ചില വിട്ടുതല്യകൾ കല്പിച്ചുകൊടുത്തിട്ടുണ്ട. അവയിൽ ഒന്ന മററു സകല കുടിയാന്മാരും കാണാധാരം പൊളിച്ചെഴുതുമ്പോൾ പത്തിനു രണ്ടു സാക്ഷിയും നൂററിനഞ്ചുതുശിയും കൊടുക്കു പതിവുള്ളപ്പോൾ നസ്രാണിമാപ്പിള്ളമാർ നൂററുക്കഞ്ചു തുശിക്കാണം കൊടുത്താൽ മതിയെന്നാകുന്നു ഇതിന്നുപ്രമാണം. ൧൦൧൭ാമാണ്ട മേടമാസം ൩൧ാം തീയതി പറവൂർ ജില്ലാകൊട്ടിൽ ൧൦൧൮ാമാണ്ടുവക അദാലം ആദ്യ അന്യായത്തിൻെറ വിധിയാകുന്നു.

(൨) തെക്കുംഭാഗർ ആദ്യം കടുത്തരുത്തിയിലും പിന്നെ എന്തൊരു കാരണവശാൽ മുളന്തുരുത്തിയിലും പള്ളിവച്ചു പിന്നെ അവിടം വിട്ടു കടുത്തുരുത്തിക്കു തിരികെ വന്നു. ഇവൎക്കു ആകപ്പാടെ ഏഴരപ്പള്ളി പ്രധാനമായി പറഞ്ഞുവന്നു; ഇപ്പോൾ അഞ്ചരയെ ഉള്ളു. കടുത്തുരുത്തി, ഉദിയമ്പേരൂര, ചുങ്കം, പൊറൊം, കോട്ടയംവലിയപള്ളി, മാമലച്ചെരി, മുളന്തുരുത്തി, രണ്ടുക്രൂട്ടരും ഉള്ളതിനായിരിക്കും അരപ്പള്ളി എന്നു പറയുന്നത. ചെറിയപള്ളി ആയാലും അങ്ങനെ തന്നെ പറയാം ൦രം പറഞ്ഞവയിൽ ഒന്നുരണ്ടു പള്ളികൾ വടക്കുംഭാഗൎക്കു ആയിപോയിട്ടുണ്ട.

* പറങ്കികൾ വന്നപ്പോൾ ഏതാനും നസ്രാണികളെയും പള്ളികളെയും കൊടുങ്ങല്ലൂരിൽ കണ്ടു. പള്ളികൾ അമ്പലം മാതൃക ആയിരുന്നതിനാൽ അവർ നല്ല മാതൃക കാട്ടികൊടുത്തു എന്നും പറയപ്പെടുന്നു. മഹാദേവർ പട്ടണം ചുടപ്പെട്ടതിൽ വച്ചു ഒരു പഴഞ്ചൊല്ല ഇന്നും നടപ്പുണ്ട. "പട്ടണം ചുട്ടു പകലിറങ്ങി ഇനി എന്തിനാ മകളെ മുട്ടാക്കു" അതെന്തെന്നാൽ പട്ടണത്തിനു തീ കത്തിയപ്പോൾ എല്ലാവരും കരസ്ഥമാക്കാവുന്നവയും കൊണ്ടു ഓടി പുറത്തിറങ്ങിയാറെ ഒരു മകൾ തള്ളയോട മുഖം മൂടുന്ന മൂടുപടം ഇല്ലാതെ എങ്ങിനെ പുറത്തുപോകുന്നു എന്നു ചോദിച്ചതിനു തള്ളയുടെ ഉത്തരമാകുന്നു.

ണ്ട. * എന്നാൽ അവരുടെ പേരുകളും ആണ്ടുകളും അറിയുന്നതല്ലാതെ അവരെ പററി വിവരങ്ങൾ അധികമായി അറിയുന്നില്ല. ഇവ പറങ്കികൾ വരുമളവും ആണ്ടുകളുടെ ഇട ശരിയിടുവാൻ എങ്കിലും ഉതകുമെന്നു കരുതി അവയെ ചേക്കുന്നു. ൩൪൫ൽ മാർ യൊഹന്നാനും ൬൦൭ൽ മാർ തൊമ്മായും ൭൭൨ൽ മാർ യാക്കൊബും ൭൨൫൭ൽ മാർ യൊസെപ്പും ൭൨൩൭ൽ മാർ ദാവീദും ൭൪൦൯ൽ മാർ യാലഹ്വും ൭൭൦൪ൽ മാർ ദെനഹായും മാർ യാക്കൊബും + മാർ തൊമ്മായും മാർ യൊഹന്നാനും കൊടുങ്ങല്ലൂരെക്കു വന്നിട്ടുണ്ടു. എന്നാൽ ൭൨൮൭ൽ മാർ പൌലൊ എന്ന ഒരു മെത്രാൻ കൊല്ലത്തേക്കു വന്നപ്രകാരവും കാണ്മാനുണ്ട. ൭൭൦൪ൽ മാർ ദെനഹാ മുതലായി നാലു മെത്രാന്മാർ വന്നപ്പോൾ മലയാളത്തെ പള്ളികൾ മിക്കവാറും നശിച്ചിരുന്നു എന്നും അവർ എഴുപത്തരണ്ടു പള്ളികളാക്കി എന്നും ഇവരിൽ മൂന്നുപേർ ഉദിയമ്പെരൂരും ഒരാൾ കൊടുങ്ങല്ലൂരും വച്ചു മരിച്ചു എന്നും മലയാളപ്പഴമ പറയുന്നു.

൭൭൪൨ൽ മാർ യോഹന്നാൻ പാലമററത്തു ഗീവറുഗീസു കത്തനാരെ ആക്കദിയാക്കൊനായിട്ടു നിയമിച്ചു. ഗീവറുഗീസ ആക്കദിയാക്കൊൻ യാക്കൊബ കത്തനാരെയും അദ്ദേഹം ആലക്സ്ണ്ടർ കത്തനാരെയും ആ ദേഹം ഗീവറുഗീസു കത്തനാരെയും ആക്കദിയാക്കൊന്മാരായിട്ടു നിയമിച്ചപ്രകാരം പഴമയുണ്ട.

കൊല്ലം ൬൭൩ ആണ്ട ഇടവം ൩൯-ക്കു ൭൪൩൭ മെയി മാസം ൨൦൯- ഞായറാഴ്ച പൊത്തുഗാൽക്കാരായ പറങ്കികൾ വാസ്കൊഡിഗാമായുടെ തുനിവു പ്രവൃത്തിയാൽ കോഴിക്കൊട്ടു വന്നിറങ്ങി. ൭൫൦൦ ഡിസെംബർ ൨൪൯- കബ്രാൽ കപ്പിത്താൻ ആയിരുന്നു ആദ്യം കൊച്ചിയിൽ വന്നിറങ്ങിയതു അന്നു പെരുമ്പടപ്പു രാജ്യം വാഴുന്നതു ഉണ്ണിരാമൻ കോതവമ്മൻ തിരുമുല്പാട ആയിരുന്നു. കോഴിക്കൊട്ടെ താമൂതിരി രാജാവിൻെറ മെല്ക്കോയിമ്മ മുഖാന്തരം പെരുമ്പടപ്പിലുണ്ടായിരുന്ന മുളക അത്രയും വില്പാൻ അങ്ങ അയക്കണം അതിനാൽ പെരുമ്പടപ്പു തമ്പുരാൻെറ രാജ്യശ്രീത്വം കുറഞ്ഞുവന്നു എന്നു മാത്രമല്ല

---

* മലയാളകത്തുകൾ. ൭൭൦ാം പുറം.

+ ഇദ്ദേഹമായിരുന്നു ചെപ്പേട എടുത്തു പറങ്കികൾക്കു ചാണ്ടികൊടുത്തതു.

കൊടുങ്ങല്ലൂരിൽ പാൎത്ത നസ്രാണികളുടെ കപ്പലൊട്ടം മുസല്മാനൎക്ക ആയിപ്പൊയി കബ്രാൽ മുളകിനായി കൊടുങ്ങല്ലൂരിൽ പൊയി താമസിച്ചപ്പൊൾ യൊസെഫു മത്തായി ഇങ്ങനെ രണ്ടു നസ്രാണികൾ തന്നെ കാണ്മാൻ ചെന്നു പറഞ്ഞതു "ഞങ്ങൾ അല്ലൊ ക്രിസ്ത്യാനികൾ നിങ്ങളെ കൂടെ കപ്പലേറി യൊറൊപ്പ, റൊമാ മുതലായ ദേശങ്ങളെ കണ്ടും വച്ചു ഓർശ്ലേമിലെക്ക പൊയെങ്കിൽ കൊള്ളായിരുന്നു. കപ്പിത്താൻ ഇവരൊടു അവരുടെ വിവരം തിരക്കിയാറെ അവർ തങ്ങളുടെ പഴമ പറഞ്ഞു കേൾപ്പിച്ചു. "തോമാശ്ലീഹാ ഠരം രാജ്യത്തു വന്ന പള്ളിവച്ചു എന്ന കേട്ടിരിക്കുന്നു. ഞങ്ങൾക്ക പള്ളിയിൽ കുരിശല്ലാതെ രൂപങ്ങളില്ല. ഇപ്പൊൾ ഞങ്ങൾക്ക മെത്രാന്മാരെ അയക്കുന്നതു സുറിയായിലെ കാതൊലിക്കായാകുന്നു പട്ടക്കാൎക്ക പട്ടമായിട്ടു തലയിൽ വട്ടത്തിൽ മുടിനിറുത്തുന്നു. കുട്ടികളെ ൮ം നാൾ കഴിഞ്ഞാൽ സ്നാനം കഴിക്കും. മരിച്ചാൽ എട്ടാം ദിവസം പുലകുളിയുണ്ടു. നോമ്പുകൾ വളരെയുണ്ടു കൎക്കടകം മൂന്നാം തിയ്യതി മാർ തോമ്മാശ്ലീഹായുടെ പെരുനാളാകുന്നു. വേദപുസ്തകങ്ങളും വ്യാഖ്യാനങ്ങളുംവളരെയുണ്ടു. ഞങ്ങളുടെ വിദ്വാന്മാർ അവ നോക്കി കുട്ടികളെയും പഠിപ്പിക്കുന്നു. ഞങ്ങൾ പണ്ടെ ഠരം കൊടുങ്ങല്ലൂരിൽ കുടിയേറിയിരിക്കുന്നു. യഹൂദരും മിസ്റ്റ്രു, പാൎസി, അറബി മുതലായ കച്ചവടക്കാരുമുണ്ടു. ഞങ്ങൾക്കും വൃത്തി കച്ചവടം തന്നെ അതിന്നു കൊടുങ്ങല്ലൂർ രാജാവിന്നു കപ്പം കൊടുക്കുന്നു." +

മേലെഴുതിയ മത്തായിയെയും യൊസെപ്പിനെയും കബ്രാൽ പൊൎത്തുഗാലിന്നു കൊണ്ടുപൊയി മത്തായി അവിടെ വച്ചു മരിച്ചു. മററവൻ അവിടെ പാൎത്തു പല ദേശങ്ങളിൽ സഞ്ചരിച്ചു ഹിന്തുവൎത്തമാനങ്ങളെക്കുറിച്ചു ഒരു പുസ്തകം ചമച്ചതിൽ താരീസ്സാക്രിസ്ത്യാനികൾ ചീനത്തുനിന്ന ചെമ്പു, തുത്തനാഗം, കസ്തൂരി, പട്ടു മുതലായ ചരക്കുകളുംകൊണ്ടു മലയാളത്തു വരികയുണ്ടായിരുന്നു എന്ന എഴുതിയിരിക്കുന്നു. അവൻ സ്വദേശത്തെക്ക മടങ്ങിവരികയും ചെയ്തു.

൧൫൦൨ നവമ്പർ വസ്കു ഗാമാ തന്റെ രണ്ടാം യാത്ര

---

+ കേരളപ്പഴമ ൩൯.

യിൽ കൊച്ചിയിൽ എത്തി താമസിച്ചു വരുമ്പോൾ, നസ്രാണികൾ കൊടുങ്ങല്ലൂരിൽനിന്ന കോഴകളെയും പഴങ്ങളെയുംകൊണ്ടു വന്ന സമ്മാനം വച്ചു. "ഞങ്ങൾ എല്ലാവരും നിങ്ങളുടെ വരവു കണ്ട വളരെ സന്തൊഷിച്ചിരിക്കുന്നു. പണ്ട ഈ രാജ്യത്ത ഞങ്ങളുടെ വംശത്തിൽ വില്യാടത്ത എന്നൊരു തമ്പുരാൻ ഉണ്ടായിരുന്നു. അവന്നു പുരാണ പെരുമാക്കന്മാർ കൊടുത്തിട്ടുള്ള ചെങ്കോലും രാജ്യപത്രികയും ഇതാ ! നിങ്ങൾക്കു തരുന്നു ആദെഹം കഴിഞ്ഞിട്ടു ഏറിയ കാലമായിട്ടില്ല. മരണശേഷം ആ സ്വത്രപം ആദ്യം ഉദിയമ്പെരൂർ രാജാവിനും പിന്നെ പെരുമ്പടപ്പിലെക്കും ഒതുങ്ങിയിരിക്കുന്നു. ഞങ്ങൾ മുപ്പതിനായിരം പെരൊളം ആകെയുണ്ട. ഇനി ഞങ്ങളുടെ മെല്ക്കോയിമ്മ പൊൎത്തുഗാൽ രാജാവിനാകട്ടെ, തന്റെ പെർ പറഞ്ഞല്ലാതെ ഞങ്ങൾ ഇനി ഒരു കുററക്കാരനെയും ശിക്ഷിക്കയില്ലെന്നും പറഞ്ഞു. ആ ചെങ്കോൽ ചുവന്നും അതിൽ രണ്ടു വെള്ളിവളയങ്ങളും ഒരു വളയിൽ മൂന്നു വെള്ളിമണികളും ഉണ്ട. തോമ്മാശ്ലീശാനം, സിംഹളദ്വീപ മുതലായ യാത്രാസ്ഥലങ്ങളെ കുറിച്ചു അവർ വളരെ വിശേഷങ്ങളെ അറിയിച്ചു. ഞങ്ങളുടെ അരികെ ഒരു കോട്ട കെട്ടിച്ചാൽ ഇന്ത്യരാജ്യം മുഴുവനും കരസ്ഥമാക്കുവാൻ സംഗതിവരും എന്നും പറഞ്ഞു ഗാമയും വളരെ പ്രസാദിച്ചു. നിങ്ങളെ സകല ശത്രുക്കളുടെ കയ്യിൽനിന്നും വിശേഷാൽ മുസല്മാനരുടെ കയ്യിൽനിന്നും ഉപദ്രവത്തിൽനിന്നും ഉദ്ധരിക്കെണ്ടുന്നതിന ദൈവം മേലാൽ സംഗതി വരുത്തും നിങ്ങൾ ഒട്ടും പെടിക്കെണ്ടാ എന്നരുളി സമ്മാനങ്ങളെ കൊടുത്ത അയക്കയും ചെയ്തു." (൧)

കൊടുങ്ങല്ലൂരെ യുദ്ധത്തിങ്കൽ വില്യാർവട്ടത്തു സ്വത്രപത്തിങ്കലെ രണ്ടു ഇളയ തമ്പുരാക്കന്മാർ പെട്ടുപൊയ പ്രകാരം ഉദ്ദേശിച്ചിട്ടുണ്ടല്ലൊ. ഈ വിവരമായിരിക്കും സുറിയാനിക്കാർ ഗാമായെ ബൊധിപ്പിച്ചതു. പറങ്കിക്കു മനസ്സിലായതു സുറിയാനിക്കാരുടെ കൂട്ടത്തിൽ ഒരു രാജാവുണ്ടായിരുന്നു എന്നും ആദെഹത്തിന്റെ പെർ ബിലയാടത്തു (Beliartes) എന്നും ആയിരിക്കും അവർ അങ്ങി

---

(൧) ലീ ൩൯ാം പുറം ചാപ്ലാൻ ൧൫ാം. കേരളപ്പഴമ ൨൪, ൨൯.

ന്നെ എഴുതി കൊണ്ടുപോയി പശ്ചിമ ദേശങ്ങളിൽ മലയാള സുറിയാനിക്കാൎക്ക ബിലയാടത്തു എന്നൊരു രാജാവുണ്ടായിരുന്നു എന്ന പ്രസിദ്ധപ്പെടുത്തിയതായിരിക്കാം ഇപ്പൊൾ ൟ പരമാൎത്ഥമായ കാൎയ്യത്തെ എത്ര മെൽ തെളിയിച്ചാലും, ഇതിനെക്കാൾ എത്രയും പരപ്പായും ശോഭിതമായുമിരിക്കുന്ന പറങ്കി ആധാരങ്ങളെ പ്രാബല്യമാകും. വായനക്കാർ കാൎയ്യത്തിന്റെ സത്യാസത്യം ചിന്തിച്ചുകൊൾവാനായിട്ട ഇത്ര മേൽ പറഞ്ഞതാണെ വില്ല്യാർവട്ടത്തു സ്വരൂപക്കാർ ഒരുവൻ മതാലംബനം ചെയ്തായിരിക്കും എന്നാൽ അങ്ങിനെ സുറിയാനിക്കാൎക്ക ഒരു പഴമയും കേട്ടു കെൾവിയുമില്ല. അവർ ആ സംഗതിയെ ഒത്തുകൊള്ളുന്നതുമില്ല. മേലെഴുതിയ കൊവിലകം കൊടുങ്ങല്ലൂരിനു സമീപമായി ചേന്നമംഗലത്തു (Cenota) ഇന്നുമുണ്ട. അതിപ്പൊൾ പാലിയത്തു അച്ചനു ചെരുന്നു എന്നു വസ്തുത. എന്നാൽ പറവൂർ നെടുന്തള്ളി സ്വരൂപത്തിൽ ഒരുവൻ മാൎഗ്ഗാലംബനം ചെയ്തിട്ടുണ്ടു താനും * വില്ല്യാർവട്ടത്തു സ്വരൂപം അന്ന്യംനിന്നു ആദ്യം ഉദിയമ്പെരൂർ രാജാവിനും പിന്നെ പെരുമ്പടപ്പിലെക്കും അടങ്ങി എന്നു പറഞ്ഞിരിക്കുന്നതു ശരി തന്നെ എന്തെന്നാൽ പെരുമ്പടപ്പു രാജാക്കന്മാരുടെ മുമ്പിലത്തെ ആസ്ഥാനം ഉദിയമ്പെരൂരായിരുന്നു (൧)

പിന്നെ ൧൫൦൩-ാമാണ്ടു അൾബുക്കേൎക്ക കൊച്ചിയിൽ കോട്ടയും പണിയിച്ചും വച്ചു കൊല്ലത്തു കച്ചവടം അധികം ശുഭമായിരുന്നതുകൊണ്ടു മുളകു തേടി അവിടെ ചെന്നു അന്നു അവിടെ ഏകദേശം ൩൦൦൦ നസ്രാണികുടികൾ ഉണ്ടായിരുന്നു. അന്നു വേണാടു വാഴുന്നതു ഗോവൎദ്ധനൻ എന്ന രാജാവായിരുന്നു. നസ്രാണി വ്യാപാരികൾ മുളകു സംഭരിച്ചുകൊടുക്കുന്നതിനു വെണ്ടുന്നതൊക്കെയും ചെയ്തു നായന്മാരാൽ തങ്ങൾക്കു സംഭവിച്ച പല ന്യായക്കെടുകളും ബൊധിപ്പിച്ചാറെ അൾബുക്കേൎക്ക അവൎക്കു വെണ്ടി രാജാവിനൊടു അപെക്ഷിച്ചു അവൎക്കു മുമ്പെത്തെ ക്രമപ്രകാരം സ്വജാതിക്കാർ മാത്രം ന്യായം വിസ്തരിക്കെണ്ടിയവർ എന്നു വ്യവസ്ഥ വരുത്തി മററു ചില സങ്കടങ്ങളെ ശമിപ്പിക്കയും ചെയ്തു. ആകയാൽ

---

* ൨൭ാം പുറം നോക്കുക.

(൧) കേരളപ്പഴമ നമ്പ്ര. ലി. ൭൯൭. ക്രിസ്ത്യാനി അന്വീക്ഷണം. ൧൦൦, ൧൨൬.

നസ്രാണികൾ സന്തോഷിച്ച പറങ്കികൾക്ക പള്ളിയെ കാണിച്ച "ഇത തോമാ ശ്ലീഹാ പണിയിച്ചതു തന്നെ എന്നും പുണ്യവാളർ ഇരുവർ ഇവിടെ മൺ മറഞ്ഞു കിടക്കയാൽ എത്രയും പുണ്യമായ സ്ഥാനമെന്നും" ചൊല്ലി രൊദ്രിഗസ്സു എന്നൊരു സന്ന്യാസി പാദ്രി കൂടെ ഉണ്ടായിരുന്നു. ആയാൾ ആ പള്ളി നന്നാക്കി മുപ്പതും നാല്പതും വയസ്സുള്ളവർ അവന്റെ അടുക്കൽ ചെന്നു. "ഞങ്ങൾ നസ്രാണികൾ തന്നെ ചെറുപ്പത്തിൽ സ്നാനം ഉണ്ടായൊ എന്നു അറിയുന്നില്ല, വളരെ കാലം ഇവിടെ പട്ടക്കാരില്ലാഞ്ഞു. ഞങ്ങൾ നാട്ടുകാരെ പോലെ ആയിപ്പോയി കഷ്ടം! നിങ്ങളുടെ വരവിനാൽ രാജോപദ്രവും അജ്ഞാനവും മറഞ്ഞുപോയി ദൈവത്തിന്നു സ്തോത്രം എന്നും സന്തോഷിച്ചു പറഞ്ഞു." (൧)

൧൫൦൪-ാമാണ്ടു ഒടുക്കം സുവാറസ്സു കപ്പിത്താൻ വന്നു എന്നാറെ പെരുമ്പടപ്പു ചെന്നു കണ്ടു. കൊടുങ്ങല്ലൂർ വാഴുന്ന പടിഞ്ഞാറെടം എന്ന ക്ഷത്രിയ സ്വരൂപം താമൂതിരിയുടെ മേല്ക്കോയ്മ അനുസരിച്ചു പാക്കയാൽ പെരിമ്പടപ്പു രാജാവും പറങ്കികളും ഒരുമിച്ചു കൊടുങ്ങല്ലൂർ എന്ന മഹാദേവർ പട്ടണത്തെ ആക്രമിക്കാൻ നിശ്ചയിച്ചു. നഗരം മുമ്പു പെരുമാളുടെ രാജധാനിയുണ്ടാകകൊണ്ടു എത്രയും വലിയതും ദ്രവ്യസംപൂർണ്ണവും പ്രസിദ്ധിയേറിയതും ആയിരുന്നു യെഹൂദന്മാരും പണ്ടെ അവിടെ കുടിയെറിയിരുന്നു. യോസെഫ റെബാൻ എന്ന അവരുടെ തലവന്നു അഞ്ചുവണ്ണം എന്ന ദേശവും, ജന്മിഭോഗവും, ചുങ്കം വിട്ടുള്ള വ്യാപാരവും പെരുമാൾ കൊടുത്തിരുന്നു. അപ്രകാരം തന്നെ നസ്രാണികളായ സുറിയാനികളും പാർസിക്രിസ്ത്യാനി വകക്കാരായ മണിഗ്രാമക്കാരും മുസൽമാൻകാരും ഉണ്ടായിരുന്നു.

അന്നു താമൂതിരിയുടെ കപ്പൽ പ്രമാണിയായ മയിമാനി ൮൦ പടകുകളോടു കൂടെ കൊടുങ്ങല്ലൂർ പുഴയിൽ പാർത്തിരുന്നു. സുവാറസും പശെകുവും പറങ്കികളോടു കൂടെ അനെകം പടകുകളിൽ രാത്രികാലത്തു പതുക്കെ ഓടി പള്ളിപ്പുറം വഴിയായി കൊടുങ്ങല്ലൂരിൽ ചെന്നു, നിനച്ചിരിയാതെ നേരത്തെപട തുടങ്ങി. കപ്പൽ പ്രമാണി ശൂരന്മാ

(൧) കേരള പഴമ ൭൮—൭൯. പെരുമാക്കന്മാരുടെ നാട ൨൧൭.

രായ രണ്ടു പുത്രന്മാരോടുകൂടെ പൊരുതു മരിച്ചു * പടകുകൾ ചിതറി പൊകാത്തതു ഒക്കെയും ചുട്ടുപോയി. നായന്മാർ വീടുകളിൽ കയറി വേലും അമ്പും പ്രയൊഗിച്ചു ചെറുത്ത നില്ക്കയാൽ പോൎത്തുഗീസർ അങ്ങാടിക്കും തീ കൊടുത്തു + അന്നു രാത്രിയിൽ ഉണ്ടായ സങ്കടം പറയാവതല്ല. നസ്രാണികൾ വീടുകളിൽ നിന്നു ഓടി ചെന്നു "൦ര൦ശോമിശിഹായെ ഓൎത്ത പ്രാണങ്ങളെയും കുഞ്ഞുകുട്ടികളെയും പള്ളികളെയും രക്ഷിക്കെണമെ; കബ്രാലും ഗാമായും ഞങ്ങൾക്കു അഭയം തന്നുവല്ലൊ." എന്നിങ്ങനെ വളരെ മുറയിട്ടപ്പോൾ പറങ്കികൾ നായന്മാരെ പട്ടണത്തിൽ നിന്നു ഓടിച്ചു ഉടനെ സുറിയാനികളുടെ അങ്ങാടിയെയും പള്ളികളെയും തീ കെടുത്തി രക്ഷിപ്പാൻ നൊക്കി; ചോനക മാപ്പിള്ളമാൎക്കും യെഹൂദന്മാൎക്കുമുള്ള വസ്തുക്കളെ ഒക്കെയും കുത്തി കവൎന്നു എടുത്തു മഹാഘോഷത്തൊടെ കൊച്ചിക്കു പൊകയും ചെയ്തു.

കോഴിക്കൊട്ടു ചോനകരുടെ കച്ചവടത്താൽ മികച്ച സ്ഥാനമായി വരികകൊണ്ടും തിരുവഞ്ചിക്കുളത്തു അഴിമുഖം ‡ നികന്നു നികന്നു ആഴം കുറകകൊണ്ടും കൊടുങ്ങല്ലൂരിന്റെ മഹത്വം മാഞ്ഞു പൊയി.

൧൭൦൯-ൽ കൊല്ലത്തുണ്ടായിരുന്ന നസ്രാണികൾക്കും കലാപം പിണഞ്ഞു. അന്നത്തെ രാജാവു ബാലനായിരുന്നതിനാൽ, ആഴി പണ്ടാരി രാജ്ഞി എന്ന ജ്യേഷ്ഠസോദരി കാൎയ്യം നടത്തി വന്നു. ഒരു കുമാരി രാജ്ഞിയുമുണ്ടായിരുന്നു. അവൾക്കു മാൎത്താണ്ഡൻ തിരുവടി എന്നും രാമൻ തിരുവടി എന്നും രണ്ടു മക്കൾ ഉണ്ടായിരുന്നു. ഉടമ്പടിപ്രകാരം മുളകു കൊടുക്കാഞ്ഞ സംഗതിയാൽ പോൎത്തുഗീസരുമായിട്ടു പടയുണ്ടായി. അന്നു നസ്രാണി മാപ്പിള്ളമാർ പറങ്കികോട്ടയിൽ അഭയം പ്രാപിച്ചു. പുറത്തു കണ്ടവരെ നായന്മാർ നിഗ്രഹിച്ചു. കുമാരിരാജ്ഞി സന്ധിക്കായിട്ടു പറങ്കി കോട്ടെക്കു ഒരാളെ അയച്ചു, അതാരെന്നാൽ കൊച്ചുകാളി എന്ന പേരോടെ പ്രസിദ്ധിയുള്ള ഒരു നസ്രാണിച്ചിയെ തന്നെ. അവൾ കുമാരി രാജ്ഞിയുടെ കല്പനയാൽ കോട്ടയിൽ പ്രധാനിയായ ഒരൊ

---

* "വെട്ടിമരിച്ചിതു മന്നർ മൂവർ" തെക്കുംഭാഗരുടെ പെണ്പാട്ടു. [പ്പഴമ.

+ ഇതു രണ്ടാമതു മഹാദേവർ പട്ടണത്തിന്നു നാശം പററിയതു. കേരള

‡ കൊടുങ്ങല്ലൂർ അഴിമുഖം തന്നെ, ൧൩൪൧-ൽ കൊച്ചി അഴി ഉണ്ടായി.

ദ്രിഗസ്സിന്റെ കാൽ പിടിച്ച അഭയം ചോദിച്ചു. "കൊല്ലത്തു റാണി മഖാന്തരം ഇങ്ങിനെ വരുവാൻ ഇടവന്നു. ഇനിക്ക അതു സങ്കടം തന്നെ. ഇനി കൊററ മുതലായത വേണമെങ്കിൽ ഞാൻ ഉടനെ തരാം. സകലവും നിങ്ങളുടെ ഇഷ്ടം പോലെ" എന്നുണൎത്തി.

൧൫൨൦ ൽ കൊല്ലത്തെ തോമാപ്പള്ളിയുടെ മുതൽ കാൎയ്യങ്ങൾ ചോനകമാപ്പിള്ളമാരുടെ മുതലിയാർ കലാപത്തിങ്കൽ കുത്തികവൎന്ന എടുത്തതു തിരികെ കൊടുപ്പിക്കുന്നതിന്ന രാജ്ഞിയോടുള്ള കരാറിൽ വ്യവസ്ഥ വരുത്തുകയും ചെയ്യു.

പണ്ടു പരദേശത്തുനിന്ന ക്രിസ്ത്യാനികൾ ആദ്യം വന്നാറെ നസ്രാണിമാപ്പിള്ളമാൎക്ക രാജോപദ്രവത്തിൽനിന്നു ഗുണം വരുത്തികൊടുത്തതുപോലെ പറങ്കികളുടെ വരവിനാലും സിദ്ധിക്കുമെന്ന കരുതി ഇവർ അവരോട അടുത്തു. എന്നാൽ ആ ഏൎപ്പാടുകൊണ്ടു ഇവൎക്ക മോശം വന്നു എന്നു തന്നെയല്ല, ഇവരുടെ ഇടയിൽ ദുഃഖവും സങ്കടവും കഷ്ടതയും, വഴക്കും, ഭിന്നതയും നഷ്ടവും അന്നുതൊട്ടുണ്ടാകുന്നതിന്നു ഇടയായി അവയുടെ ഫലം ഇന്നെവരെക്കും അവരിൽനിന്നുഫലിക്കുന്നു താനും.

പോൎത്തുഗീസുകാർ തങ്ങളുടെ അധികാരബലംകൊണ്ടും ഇവരുടെ ക്ഷീണത കണ്ടും ഇവരെ വേഗത്തിൽ തങ്ങളുടെ മതത്തോടു ചേൎത്തുകൊള്ളാമെന്നു വിചാരിച്ചു. അവരുടെ മതപ്രകാരം ൨ ജനങ്ങളിൽ രണ്ടു തെററുകൾ ഉണ്ടായിരുന്നു. ഇവരുടെ നെസ്തോൎയ്യ വിശ്വാസവും റോമാപാപ്പായെ തലയായിട്ടു അനുസരിക്കാത്തതും തന്നെ. അതുകൾ ഇവരെ സമ്മതിപ്പിക്കുന്നതിന്നു വേണ്ടി ജെസ്വീത്തരായ വൈദികർ ഇവരുടെ പള്ളികളിൽ പ്രവേശിച്ചു പ്രസംഗിക്കയും വാഗ്വാദം ചെയ്കയും ചെയ്തു അതുകൊണ്ടു അത്ര ഫലമായില്ലെന്നു കണ്ടിട്ടു ഇവരുടെ ബാല്യരെ അവരുടെ സിദ്ധാന്തപ്രകാരം അഭ്യസിപ്പിച്ചാൽ എഴുന്നു വരുന്ന തലമുറയെ പാട്ടിലാക്കി മറിച്ചുകളയാമെന്നു കരുതി അൾബൂക്കെൎക്ക എന്ന ഗോവാമെത്രാന്റെ കല്പനപ്പടി വിൻസെന്ത എന്ന പ്രാൻസിസ്കാൻപാദ്രി മഖാന്തിരം ൧൫൪൬ൽ കൊടുങ്ങല്ലൂരിൽ ഒരു പാഠശാല ഉണ്ടാക്കി ലത്തീൻഭാഷ പഠിപ്പിച്ചു തുട

ങ്ങി അതും അത്ര കണക്കിലായില്ല. ൧൫൫൭-മാണ്ടു വരെയും ഏറെയൊന്നും സാധിച്ചില്ല. ഒടുക്കം അതിലും ക്ഷേമമായ വിധം കഴിക്കുന്നതിനു നിശ്ചയിച്ചു. ആയതു മേല്പറഞ്ഞ കാലത്തിങ്കൽ വന്നു. അന്നിവൎക്കു മൂലസ്ഥാനമായിരുന്ന അങ്കമാലിക്കരെ * വസിച്ചിരുന്ന മാർ യോസേഫ + മെത്രാപ്പൊലീത്തായെ പിടിച്ചു റോമക്കു കയററി അയക്കുന്നതിനു തന്നെ ‡ അതിനു ബാഹ്യമായ ഒരു ഹേതുവും കൂടെയുണ്ടായി അതെന്തെന്നാൽ മെത്രാപ്പൊലീത്തായോടു കൂടെ വിട്ടിരുന്ന ചില പോൎത്തുഗീസ ബാല്യക്കാർ "നന്മ നിറഞ്ഞ മറിയം" എന്ന നമസ്കാരം ചൊല്ലുകയിൽ മശിഹായുടെ അമ്മയെന്നെന്യെ തമ്പുരാന്റെ അമ്മയെന്നു ചൊല്ലരുതെന്നു പഠിപ്പിച്ച പ്രകാരം മെത്രാപ്പോലീത്തായുടെ പേരിൽ കുററം ആരോപിച്ചു ഗോവയിലേക്കു വിളിച്ചു ആ വേദവിപരീത കുററത്തിനു സമാധാനം ബോധിപ്പിപ്പാൻ പോൎത്തുഗാലിലേക്കും റോമയിലേക്കും ആദേഹത്തെ അയച്ചു.

ഈ അൎഹതയില്ലാത്ത ഏൎപ്പാട പിന്നീടു ഇതുപോലെയുള്ള പ്രവൃത്തികൾക്കു ആരംഭമത്രെ ആയിരുന്നതു അതു വൎദ്ധിച്ചുവന്നു ഒടുവിൽ വേദാന്വേഷണ സഭയുടെ ബീഭത്സമായ ആഗ്നേയദണ്ഡനത്തിനു ചിലർ വിറകായി ഭവിച്ചു. ഇനിയത്തെ കഥയിൽ ഒക്കെയും ഇതുപോലെയുള്ള അനാവശ്യ ഏൎപ്പാടുകളും കലഹങ്ങളും കാണാം.

മാർ യോസേഫ തിരിച്ചു വരുമെന്നുള്ള ആശ വിട്ടുകളഞ്ഞ സുറിയാനിക്കാർ ആയാൾക്കു പകരം ഒരു മെത്രാപ്പോലീത്തായെ അയക്കെണമെന്നു ബാബിലോനിൽ അപേക്ഷിച്ചു. അവിടെനിന്നു ൧൫൬൫ൽ മാർ അബ്രഹാം ¶ മെത്രാനെ ചിറയ്ക്കലായിട്ടു § നിയമിച്ചയച്ചു, താൻ വ

* ൨൦-ാം പുറം നോക്കുക. + ഹേബെദ്‌ജിസസ എന്ന മാർ ഔബ്ദിശൊ ഇദ്ദേഹത്തെ അയച്ചു. ‡ റോലിൻസ—"സെന്തതോമാ ക്രിസ്ത്യാനികൾ" എന്ന പുസ്തകം. ചൎച്ച്മിശിയോനരി സോസൈററിയുടെ ൧൭-ാം റിപ്പോൎട്ടിന്റെ അനുബന്ധം. ഇവകളിലെ സാരാംശം ഇതിനും താഴെയുള്ളതിനും പ്രമാണങ്ങളാകുന്നു.

¶ മാർ അബ്രഹാമിനെ പററി തെക്കും ഭാഗരുടെ പെണ്ണൊപ്പാട്ടു. മാർ ശിമിയോൻ ഇദ്ദേഹത്തെ അയച്ചു. § ചിറ എന്നു വെച്ചാൽ ചേരകോൻനാട. പുത്തൻചിറ എന്നു ഇപ്പോൾ പോൎത്തുഗീസരുടെ മൂലസ്ഥാനത്തിനു പറയാറുണ്ട. മാർ അബ്രഹാം സ്വദേശത്തുനിന്നു ഒരു ഉരുകല്ലൂടത്തിൽ

ന്നപ്പോൾ ഏറിയ പുസ്തകങ്ങൾ കൂടെ കൊണ്ടുവന്നു.

ഏറെ താമസിയാതെ മാർ യോസഫ തന്റെ കുററം പോത്തുഗാലിൽ ചെന്നു പറഞ്ഞുതീത്തും വച്ചു നിനച്ചിരിയാതെ വന്നു ചേൎന്നു. അപ്പോൾ സുറിയാനിക്കാരുടെ ഇടയിൽ രണ്ടു പക്ഷമുണ്ടായി. മാർ യോസേഫ പോത്തുഗാൽ രാജകുമാരിയായ ഡോനാക.ത്തറീനാ തനിക്കു നൽകിയ ശ്ലാഘ്യപത്രം കാണിച്ചു ൧൦൦ വിവാദിൽ തനിക്കു ഒത്താശ ചെയ്യു കൊടുക്കണമെന്നു പറുങ്കികളോടു അപേക്ഷിച്ചു, * അവരൊ അങ്ങിനെ വല്ലതും ഒരു ഭിന്നത ഉണ്ടാകെണമെന്നു നോക്കിപ്പിടിച്ചുംകൊണ്ടിരുന്നു, ആകയാൽ മാർ അബ്രഹാമിനെ ഗോവെക്കു വിളിച്ചു. താൻ അവിടെനിന്നു തെററി ബാബിലോനിൽ ചെന്നു അതുകൊണ്ടായില്ല എന്നുറച്ചു റോമയിലും പോത്തുഗാലിലും ചെന്നു. നാലാം പിയൂസ പാപ്പായോടു തന്റെ കുററത്തിനു മാപ്പു വാങ്ങി സ്ഥാനങ്ങൾ പുനരാവത്തനം ചെയ്യു "മാല്യാങ്കരയിടവകയുടെ ആച്ചബിസ്സു" എന്ന പിടിപാടും വാങ്ങികൊണ്ടു തിരിച്ചു ഗോവയിൽ വന്നാറെ തടഞ്ഞു എങ്ങിനെയൊ തിരുവ്യാഴാഴ്ച അവിടെനിന്നും തെററി തന്റെ ഇടവകയിൽ വന്നു ചേൎന്നു.

ഇതിനിടയിൽ മാർ യോസെഫിന്റെ നടത്തകൾ പോത്തുഗാൽകാൎക്കു ബോധിക്കാഞ്ഞതിനാൽ ൧൫൬൭-ൽ നാലാം പീയൂസ പാപ്പായുടെ കല്പനപ്രകാരം രണ്ടാമതും പിടിച്ചു കപ്പൽ കയററി റോമെക്കു അയച്ചാറെ പിന്നെ തിരികെ വരുവാൻ ഇടവന്നില്ല ദണ്ഡന സ്ഥലത്തു വച്ചു മരിച്ചു. (൧) ഇദ്ദേഹത്തിന്റെ ഒടുവിലത്തെ പോക്കിനു മുമ്പിൽ ൧൫൬൨ വൃശ്ചികം ൧൬നു- പട്ടമനപ്പറവൂരിൽ കിഴക്കെ പള്ളിക്കു അടിസ്ഥാനക്കല്ലിട്ട പ്രകാരം അവിടെ ശിലാരേഖ കാണ്മാനുണ്ടു.

കുറെ മുമ്പെ കൊടുങ്ങല്ലൂരിൽ വിദ്യാലയമുണ്ടാക്കി സുറിയാനി യൌവ്വനക്കാരെ ലത്തീൻ ഭാഷ പഠിപ്പിച്ചാറെ ആയതിങ്കൽ അവൎക്കു നിഷ്കൎഷയും പ്രതിപത്തിയും ഇല്ലാതെ കണ്ടതിനാൽ ൧൫൮൭ൽ വയ്പിക്കോട്ടു എന്ന

---

കേറിവന്നു എന്നു പാട്ടിൽ പറയുന്നു. ആയത ഇുകൽ കൊണ്ടുള്ള വാഹനത്തിൽ തീഗ്രീസ ആററിൽ സഞ്ചരിക്കുന്നു.

* ലീയുടെ മലയാള സുറിയാനി ചരിത്രം ൫൦.

(൧) ലീ. ൫൦൧ാം പുറം.

സ്ഥലത്ത * ഒരു പാഠശാല പണിയിച്ച ലത്തീനും സുറിയാനിയും കൂടെ പഠിപ്പിപ്പാൻ തുടങ്ങി.

മാർ അബ്രാഹാം റോമായിൽനിന്ന തിരിച്ച വന്നാറെ ആയാളുടെ ആദ്യമെയുണ്ടായിരുന്ന സ്ഥിതി എടുത്തപ്രകാരം പതിമൂന്നാം ഗ്രെഗറി പാപ്പാ ഗ്രഹിക്കകൊണ്ട ആ അനുസരണംകെട്ട മെത്രാനെ വഴക്കുവാനായിട്ട ഗോവയിൽ ഒരു സംഘം കൂടി അതിന ക്ഷണിപ്പാൻ കല്പന എഴുതി അയച്ചു. അവരുടെ നിണ്ണയപ്രകാരമുള്ള ഗുണീകരണങ്ങളെ സമ്മതിച്ചുകൊള്ളാമെന്ന പറഞ്ഞുംകൊണ്ട പോന്നതല്ലാതെ പിന്നെ പോൎത്തുഗീസുകാരുടെ കയ്യിൽ കിട്ടുന്നതിന ഇടകൊടുത്തില്ല. (൧) പോൎത്തുഗീസുകാര തന്റെ തലെക്ക അടകല്ലിന്മേൽ ചുററിക എന്നപോലെ ഇരുന്നതുകൊണ്ടത്രെ സൂനഹദോസിന പോയി കൂടുവാൻ ഇടയായത എന്ന തന്റെ മേലാവിലേക്ക എഴുതി അയച്ചതും കൂടാതെ തനിക്ക സഹായമായിട്ട ഒരു മെത്രാനെ അയക്കെണമെന്ന എഴുതിയിരുന്നു. മാർ അബ്രഹാം ൧൫൯൭ൽ അങ്കമാലിക്കരെ കിഴക്കെ പള്ളിയിൽ വച്ച മരിക്കയും ചെയ്തു.

അതിനിടയിൽ മാർ അബ്രഹാമിന്റെ എഴുത്തിൻപ്രകാരം മാർ ശിമെയൊൻ എന്ന മെത്രാൻ ൧൫൭൦ൽ മലയാളത്തിൽ വന്ന കടുത്തിരുത്തിക്ക സമീപെ ഇരുന്നു. ഇവർ മെത്രാന്മാർ തമ്മിൽ പിണങ്ങുകയാൽ മാർ ശിമെയോനെ പറങ്കി പാദ്രിമാർ വശീകരിച്ച കൊച്ചിയിൽ കൊണ്ടുപോയി പോൎത്തുഗാലിലെക്ക കയററി അയച്ചു. പോകുന്നതിന മുമ്പിൽ ആദ്ദേഹം യാക്കോബു കത്തനാരെ വികാരി ജെനറാൾ ആയിട്ട നിയമിക്കയും

* മാർ അബ്രഹാമിന്റെ പാട്ട ഇതിന പ്രമാണം. ആയത കൊടുങ്ങല്ലൂരിന്ന നാലു നാഴിക വടക്ക കല്ലറമ്പ ഇടവകയിൽ ആകുന്നു.
മാർ അബ്രഹാം റോമയിൽനിന്ന വന്നാറെ ദൈവാരാധനയിൽ ബാബിലോൻ പാത്രിയക്കിന്റെ പേരല്ലാതെ റോമാ പാപ്പായുടെതു ചൊല്ലിയില്ല. ചാപ്ലാൻ സഭാചരിത്രം ൧൨൯൦ പുറം.

(൧) താൻ പറങ്കികളുടെ ആധിനം കുറഞ്ഞ തെക്കുംക്കൂററു രാജ്യത്തു ചെന്നാറെ അവിടത്തെ ഗുരുവായിരുന്ന അയ്യനാത്തിൽ മാളിയേക്കൽ കുറിപ്പും കയ്മൾ തന്നെ ഒളിപ്പിച്ച പാപ്പിച്ചു. ആ രക്ഷെക്ക വേണ്ടി സുറിയാനിക്കാരു വിവാഹം കഴിക്കുന്നതിന മുമ്പിൽ കുറിപ്പും കയ്മൾക്ക ഗുരുദക്ഷിണ ചെയ്യു പ്രകാരം എഴുത്തു ചെന്നെങ്കിലെ പള്ളികളിൽ കെട്ടിക്കാവു എന്ന ഒരു ചട്ടം നിശ്ചയിച്ചു. അത ഇത്തലപ്പുറ വരെയും നടന്നു വന്നു. ഇദ്ദെഹം കല്ലൂച്ചേരി പള്ളി വച്ചിച്ചു.

ചെയ്യൂ. ശിമെയൊൻമെത്രാൻ ലിസ്സ്വൊനിൽ പ്രാഞ്ചിക്കാക്കാരുടെ ആശ്രമത്തിൽ ഇരുന്നു മരിച്ചു എന്നൊരു പക്ഷം വേദാന്വെഷണ സംഘക്കാരുടെ ഹേമദണ്ഡനത്താൽ പെട്ടുപോയി എന്നു മറെറാരു പക്ഷം. ബശാദിനും ഇന്ത്യെക്കും ഇടയിലുള്ള ഒരു സ്ഥലമായ ഓർമ്മൂജ പോൎത്തുഗാൽ കൈവശമായിരുന്നതിനാൽ വരുന്ന മെത്രാന്മാരെ അവിടെ തടഞ്ഞുകളഞ്ഞു. ഇനി ഇവക്കു വേദത്തലവനായിട്ടു ഗീവറുഗീസ ആൎക്കദിയാക്കോനെ ഉണ്ടായിരുന്നുള്ളു.

മാർ അബ്രഹാമിനെയും ആ ദേഹത്തിൻെറ ജനങ്ങളെയും കീഴ്പ്പെടുത്തുന്നതിനായിട്ടു ൧൫൯൫-ൽ ജനുവരി ൨൭നു- എട്ടാം ക്ലെമെന്ത പാപ്പാ ഡോൻ അലക്സീസ, ഡെ, മെനെസ്സീസ എന്ന ഗോവാ ആൎച്ചു ബിസ്സിനു കല്പന കൊടുത്തിട്ടുണ്ടായിരുന്നു. ആ ദേഹം യാക്കൊബ്യ കത്തനാൎക്കും * അബ്രഹാം മെത്രാനും ഗീവറുഗീസു ആൎക്കദിയാക്കൊനും ആ സംഗതി പ്രമാണിച്ചു കത്തുകൾ അയച്ചിരുന്നു. എന്നാറെ അവർ വഴിപ്പെട്ടു വരായ്കയാൽ ആ ദേഹം കരുതിപ്പിടിച്ചും കൊണ്ടു ൧൫൯൯ൽ ജനുവരി ൨൩നു- കൊച്ചിയിൽ വന്നിറങ്ങി + ഗീവറുഗീസു ആൎക്കദിയാക്കൊൻ വലിയ ജനസ്വാധീനക്കാരനെന്നു ഗ്രഹിക്കകൊണ്ടു ആ ദേഹത്തെ വികാരി ജനറാൾ ആക്കിയാൽ കൊള്ളാമെന്നുറച്ചു. ഇതു ഇപ്പോൾ നിരസിക്കയല്ല വെണ്ടിയതു സ്വീകരിക്ക അത്രെ കാലോചിതമെന്നു താനും കരുതി. തൻെറ സഭയുടെ സ്വയാധീനതയെ പിടിച്ചമൎത്തുന്നതിനു ശ്രമിക്കുന്ന യത്നങ്ങൾ പഴുതിലാക്കുന്നതിനു ആന്തരമായി കഴിയുന്ന പണികൾ ഒക്കെയും ചെയ്യൂ തമ്മിൽ കാണ്മാൻ ക്ഷണിച്ചു എന്തെങ്കിലത എന്നു നിനച്ചു ൩൦൦൦ ആൾ സന്നാഹത്തോടു കൂടെ കോലാഹലമായി കൊച്ചിയിൽ ചെന്നു കണ്ടാറെ ആൎക്കദിയാക്കൊനെ മൎയ്യാദയോടെ സ്വീകരിച്ചു മുറിയിൽ കൊണ്ടു പൊയി ഇരുത്തിയാറെ കൂടെ ഉണ്ടായിരുന്ന പണിക്കര

---

* ഇദ്ദേഹം അല്ലെശ്ശു മെത്രാൻ ഇവിടെ എത്തുന്നതിനു മുമ്പിൽ മരിച്ചു പോയി

+ അല്ലെശ്ശു മെത്രാൻെറ പുറപ്പാടു സംഗതികൾ വിസ്താരമായിട്ടു "ഹപ്പിൻെറ ഇന്ത്യയിലെ ക്രിസ്ത്യാനിമതം" എന്ന പുസ്തകങ്ങളിൽ ഉള്ളതാകയാൽ അവ ചുരുക്കീട്ടെങ്കിലും ഗ്രഹിപ്പാൻ താല്പൎയ്യമുണ്ടായിരിക്കുമെന്നു കരുതി അവയുടെ സംക്ഷേപം ഇവിടെ തുടങ്ങി ചേൎത്തിരിക്കുന്നു.

ന്മാരിൽ * രണ്ടു പേർ വാൾ ഊരി പിടിച്ചുകൊണ്ടു ആ ർച്ചുബിസ്സിന്റെ ഇടവും വലവും നിന്നു. സ്വകാര്യം പറവാൻ മുറിയുടെ വാതിൽ ചാരിയാറെ പുറത്തു നിന്നവരുടെ ആരവം മുഴക്കുകയാൽ വിശേഷം ഒന്നുമില്ല എന്നു അകത്തു നിന്നു വിളിച്ചു പറയേണ്ടി വന്നു. പിറ്റെ ദിവസം വയ്പിക്കോട്ടു † സിമ്മനാരിയിൽ തുടങ്ങി പള്ളിദർശനം ആയികൊള്ളാമെന്നു പറഞ്ഞു പിരിഞ്ഞു.

ൟ വിവരം കൂട്ടരോടു പറകയാൽ അവർ ആയ്തിനു സമ്മതിച്ചില്ല. അല്ലെശ്ശു മെത്രാപൊലീത്ത വാഗ്ദത്തപ്രകാരം വയ്പിക്കോട്ടു സിമ്മനാരിയിൽ ചെന്നാറെ ആക്കദിയാക്കൊൻ ചെന്നിട്ടില്ലാ എന്നു കണ്ടാറെയും ഇടവകപ്പള്ളിയിൽ ചെന്നു, യോഹന്നാൻ ൧൦; ൧ൽനിന്നു പ്രസംഗിച്ചു സ്ഥിരീകരണമെന്ന കർമ്മം കഴിച്ചു കൽദായ പാത്രിയക്കിനെ ശപിക്കയും ചെയ്തു.

അവിടെ നിന്നു പട്ടമന പറവൂക്കു പോയി അവിടത്തെ ജനങ്ങൾ വിരുന്നിനു വട്ടം കൂട്ടിയിരുന്നു എങ്കിലും കൊടുത്തില്ല. അവർ കൽദായ പാത്രിയക്കിനോടു നല്ല പിടിത്തമുള്ളവരും റോമാമതത്തോടു വിരോധമുള്ളവരും ആയിരുന്നു.

൧൮൪൧ൽ ആ ദിക്കിൽനിന്നു രണ്ടു ജ്യേഷ്ഠാനുജന്മാരായ യൌവ്വനക്കാർ പതിമൂന്നാം ഗ്രെഗറി പാപ്പായുടെ കാലത്തു റോമയിൽ പോയി പഠിച്ചു ഡോൻജോർജ്ജ്ഡിക്രൂസ എന്നും ഡോൻ ജോൺ ഡിക്രൂസ എന്നും പേരുകൾ എടുത്ത പട്ടവും ഏററ സ്വദേശത്തു വന്നാറെ യൂറോപ്പ്യ നാട്ടിൽ നടപ്പുള്ള അൾത്താര ‡ ആ പള്ളിയിൽ പണിയിക്കേണമെന്നു ആലോചിച്ചാറെ സമ്മതിക്കാഞ്ഞതു മാത്രമല്ല അവരുടെ ശേഷക്കാർ തന്നെയും അവരെ കൊണ്ടു പള്ളിയിൽ ശുശ്രൂഷ കഴിപ്പിക്കയില്ലാഞ്ഞു. ¶

അല്ലെശ്ശു മെത്രാൻ പള്ളിയിൽ കേറി ചെന്നാറെ ജനങ്ങൾ തോക്കും വാളും കുന്തവും പിടിച്ചു നില്ക്കുന്ന

---

* ൟ ആളുകളിൽ മിക്കവരും ആ രണ്ടു പണിക്കരന്മാരുടെ ശിഷ്യർ ആയിരുന്നു

† വയ്പിൽകോട. ൩൦ാം പുറം നോക്ക.

‡ ശുശ്രൂഷാപീഠം-ബലിപീഠം.

¶ ഇവർ രാജകുഡുംബത്തിൽനിന്നുള്ളവർ എന്നും ശ്രേഷ്ഠകുലത്തിൽ നിന്നുള്ളവർ എന്നും മൂലങ്ങളിൽ കാണുന്നതിനാൽ നെടുന്തെള്ളി സ്വരൂപം വകക്കാരൊ എന്നു സന്ദേഹിക്കുന്നു.

ു കണ്ടു തനിക്കു മരിപ്പാൻ ഭയമില്ലെന്നു പറഞ്ഞു. ആൎക്കദിയാക്കൊനെ കുത്തി ചില വാക്കുകൾ പറഞ്ഞു. എന്നാറെ അദ്ദേഹം അഞ്ചെട്ടു ചെക്കന്മാരെ പിടിച്ചുകൊണ്ടു ചെന്ന സ്ഥിരീകരണത്തിന്നായിട്ടു നിറുത്തി കൊടുത്തു. ഞാൻ വിചാരിച്ചിട്ടു ഇവരെ മാത്രമെ കിട്ടിയൊള്ളു എന്നും പറഞ്ഞു. അവിടെ നിന്നു മെത്രാൻ പിറെറ ദിവസം മങ്ങാട്ടിനു * (ആലങ്ങാട്ടു) പോയി. മങ്ങാട്ടച്ചനും പറവൂർ തമ്പുരാനും തമ്മിലുള്ള പട പെടിച്ചു അവിടത്തെ ജനങ്ങൾ സ്ത്രീകളോടും തട്ടുമുട്ടു സാമാനങ്ങളോടും പള്ളിയിൽ പാൎത്തിരുന്നു. അവിടെ വൃദ്ധം പുക്കു ഒരു കത്തനാർ മെത്രാനൊടു പാപ്പാ കാതൊലിക്കാ സഭയുടെ ശിരസ്സു തന്നെയൊ എന്നു എന്നൊടു നേരു പറയണമെന്നും മററും ശുദ്ധഗതികൊണ്ടു ചൊദിച്ചു. പറവൂക്കാർ ചില പണിക്കരന്മാർ തന്നെ തേടി വരുന്നു എന്നു വൎത്തമാനം കെൾക്കയാൽ ആൎച്ചബിസ്സു അവിടെ നിന്നു ചൊവ്വര പള്ളിക്കു പോയി. ആരും എതിരെല്ലാൻ ചെല്ലാഞ്ഞിട്ടും വൈകുന്നെരം പ്രാൎത്ഥനക്കായിട്ടു കയറി ചെന്നു. ആൎക്കദിയാക്കൊൻ അവിടെ തനിക്കു സമീപെയുള്ള മുറിയിൽ ഇരുന്നുകളഞ്ഞു. എന്നിട്ടും തനിക്കു നയമായ ഒരു കത്തെഴുതി കൊടുത്തയച്ചു. ആ ദേഹം ആൾ സന്നാഹത്തൊടെ ബോട്ടുംകൽ ചെന്നു കണ്ടു പറഞ്ഞു. കൊണ്ടു ഗമിച്ചേക്കുമെന്നു ഭയമുണ്ടായിരുന്നു, എന്നാൽ ബോട്ടിന്റെ ഒരററം കരക്കല്ലൊ ഇരിക്കുന്നതു എന്നുറച്ചു അവിടെ വെണ്ടും പ്രകാരമുള്ള സ്വീകാരം ഉണ്ടാകാഞ്ഞതു ജനങ്ങൾ പത്തായിരം സംവത്സരത്തില്പരം അനുസരിച്ചു പൊകുന്ന പാത്രിയക്കിനെ ഉപെക്ഷിക്കെണമെന്നു വല്ലിക്കൊട്ടു വച്ചു പ്രസ്താപിക്ക നിമിത്തം ആയിരുന്നു എന്നു പറഞ്ഞു. ഒരു സൂനഹദോസു കൂടി കാൎയ്യാദികൾ നിശ്ചയിച്ചുറെക്കുന്നതു വരക്കും യാതൊരു പള്ളികൎമ്മങ്ങളും നടത്തിപ്പൊകരുതെന്നു ഉഭയസമ്മതം ചെയ്തു.

അവിടെ നിന്നു മെത്രാൻ ബൊട്ടു വഴിയായി കാഞ്ഞൂൎക്കു പൊകയിൽ ആൎക്കദിയാക്കൊനും കൂട്ടരും കരവഴിയായി അവിടെ ചെന്നു. ജനങ്ങൾ മൎയ്യാദയൊടെ കയ്ക്കൊ

* മങ്ങാട്ടു എന്ന ആലങ്ങാടിനു പറയുന്നു. മല: കത്തുകൾ ൩൪-ാം പുറം.

ണ്ടു എന്നിട്ടും നെസ്തൊൎയ്യ വിശ്വാസത്തെ നിന്ദിച്ചു പറഞ്ഞു. അതു ആൎക്കദിയാക്കൊനു രസിക്കാഞ്ഞതിനാൽ ഇനി താൻ കൂടി ഒരു പള്ളിയിലും പൊകുന്നതല്ലെന്നുറച്ചു ദിനം പറഞ്ഞും കൊണ്ടു ചൊവ്വരെ ചികിത്സക്കു പൊന്നുകളഞ്ഞു.

പിന്നെ ആച്ചു ബിസ്സു ആൎക്കദിയാക്കൊനു തെക്കൊട്ടു അത്ര സ്വാധീനത ഇല്ലെന്നു വിചാരിച്ചു അങ്ങൊട്ടു പുറപ്പെട്ടു പുറക്കാട്ടു * ചെന്നു. ജനങ്ങൾ അവൎക്കുള്ള കൊച്ചു പള്ളിയിൽ ദയയൊടെ സ്വീകരിച്ചു. സന്ധ്യാവന്ദന കഴിഞ്ഞ ശെഷം രാത്രി താമസിപ്പാനായിട്ടു മൂപ്പൻ കത്തനാരുടെ വീട്ടിലെക്കു പോയി. പുറക്കാട്ടു രാജാവു പൊൎത്തുഗീസരുടെ ബന്ധുവായിരുന്നു. ജാതിയിൽ നംപൂരി അച്ചൻ പന്തക്കുഴായും പിടിപ്പിച്ചു ആൾ സന്നാഹത്തൊടെ മെത്രാനെ ചെന്നു കണ്ടു. ആ ദേഹം കുറിയ ആളും ശൌൎയ്യവാനും മൎയ്യാദക്കാരനും ആയിരുന്നു. മെത്രാൻ പറയുംപോലെ കേട്ടില്ലെങ്കിൽ ഹിംസിച്ചുകളയുമെന്നു നസ്രാണികൾ കേൾക്കെ കല്പിച്ചു. തനിക്കു ഒരു കാൎയ്യസാദ്ധ്യമുണ്ടായിരുന്നു ആയത പെരുമ്പടപ്പിലെക്കു പൊൎത്തുഗാൽ രാജാവിന്റെ "ബ്രദർ-ഇൻ-ആൎമ്സ" എന്ന സ്ഥാനം കൊടുത്തതു പോലെ കിട്ടെണമെന്നായിരുന്നു. സൂനഹദൊസ കൂട്ടം വരെക്കും ഒരു പള്ളികൎമ്മവും നടത്തുകയില്ലെന്നുള്ള ഉടമ്പടിക്കു ലംഘനമായി പിറ്റെ ദിവസം അവിടെ കുൎബ്ബാന + ചൊല്ലുകയും സ്ഥിരീകരണം കഴിക്കയും ചെയ്തു. അന്നു വൈകുന്നെരം കൊല്ലത്തെക്കു പുറപ്പെട്ടു. അവിടെ എത്തിയാറെ പൊൎത്തുഗീസൎക്കു ചില അപജയം തട്ടിയപ്രകാരം ഗ്രഹിക്കയാൽ കൊച്ചിക്കു മടങ്ങി പോയി.

പിന്നെ കൊച്ചിയിൽ നിന്നു മുളന്തുരുത്തിക്കു പോയി ജനങ്ങൾ സ്നേഹത്തൊടെ കൈക്കൊണ്ടു. അവിടെയും ന്യായരഹിതമായി കൎമ്മങ്ങൾ കഴിച്ചു കുഷ്ഠം പിടിച്ച ഒരു കത്തനാർ കുറെ ആളുകളൊടു കൂടി വിരൊധം തുടങ്ങി ആൎക്കദിയാക്കൊനും രസക്ഷയമായി പോയി. അല്ലെശ്ശു മെ

* പുറക്കാട്ടുപള്ളി ചെമ്പകശ്ശേരി തമ്പുരാക്കന്മാരിൽ ഒരുവനു നസ്രാണികളുടെ കൊടിമേലുള്ള കുരിശുമുഖാന്തരം ഒരു ജയംസിദ്ധിക്കയാൽ പണിയിച്ചു കൊടുത്തതാകുന്നു പോലും.

+ തിരുവത്താഴം.

ത്രാനെ പള്ളികളിൽ കയററരുതെന്നും കയററുന്നവൎക്ക മുടക്കു വരുമെന്നും സാധനങ്ങൾ എഴുതി അയച്ചു. ആയത വക വയ്ക്കാഞ്ഞിട്ടു രാജാക്കന്മാൎക്കും ഹരജികൾ ബൊധിപ്പിച്ചു. പെരുമ്പടപ്പു തമ്പുരാൻ മുളന്തുരുത്തി നസ്രാണികൾ കൎമ്മം കഴിപ്പിക്ക നിമിത്തം അവൎക്ക കരം കൂട്ടി വച്ചതല്ലാതെ മൂപ്പുളു കുംചൂട്ടക്കാററെ അയച്ച അവരുടെ ആൎക്കദിയാക്കൊന്റെ വരുതി അനുസരിച്ചു നടന്നില്ലെങ്കിൽ ഹിംസിച്ചുകളയുമെന്നുള്ള കല്പന അറിയിച്ചു.

അവിടെ നിന്നു അല്ലെശ്ശ മെത്രാൻ മുമ്പിൽ മെത്രാന്മാരുടെ ആസ്ഥാനമായിരുന്ന ഉദിയമ്പെരൂൎക്ക പോയി. അവിടെ വച്ചു ചിലൎക്ക പട്ടം കൊടുത്ത തന്റെ പക്ഷം വൎദ്ധിപ്പിക്കുന്നതിനു ഉറച്ചു. ആൎക്കദിയാക്കൊൻ കൂടെ ചെന്നിരുന്ന ആയതു നടത്തണമെന്നു എഴുതി അയച്ചാറെ അപ്രകാരം ചെയ്യുന്നതു ഉടമ്പടി ലംഘനമെന്നും അങ്ങിനെ ആയാൽ പറഞ്ഞിരിക്കുന്ന സൂനഹദൊസു കൂടുവാൻ ഇടവരുന്നതല്ലെന്നും മറുപടി എഴുതി അയച്ചതു കൂടാതെ തടസ്ഥം ചെയ്യുന്നതിനു അങ്കമാലി, മങ്ങാട്ടു, പെരുമ്പടപ്പു എന്ന രാജാക്കൾക്കും എഴുതി ബൊധിപ്പിച്ചു. ഉദിയമ്പെരൂരെ മൂപ്പൻകത്തനാര "ഞങ്ങൾക്കു സ്ഥിരീകരണം * കൊണ്ടു ആവശ്യമില്ല എന്നും ഞങ്ങളുടെ കുട്ടികൾക്കു തിരുസ്നാനം കഴിക്കുമ്പോൾ തന്നെ തൈലാഭിഷെകവും കഴിക്കുന്നു എന്നും ഇറങ്ങി പൊയ്ക്കൊള്ളു" എന്നും പറഞ്ഞു. പട്ടം കൊടുപ്പിക്കുന്നതിനു ഇടകൊടുക്കരുതെന്നു പെരുമ്പടപ്പിലെക്കു പിന്നെയും മുട്ടിച്ചു എഴുതിയാറെ അവിടെ നിന്നു നായന്മാരെ അയച്ചു. അവർ പരിശ കൊണ്ടുചെന്ന പള്ളിവാതുക്കൽ തറച്ചു. നസ്രാണികൾ തങ്ങളുടെ തമ്പുരാന്റെ ആധീനത്തിലാകയാൽ ആൎച്ചുബിസ്സിനു അവരൊടു കാൎയ്യമില്ലെന്നു പറഞ്ഞാറെ കൂട്ടാക്കിയില്ല.

പട്ടം കൊടുക്കുന്നതിനു തലെനാൾ വൈകുന്നെരം ഒരുദ്യൊഗസ്ഥൻ മെത്രാനെ വഴി മെൽ വച്ചു കണ്ടു കലശൽ കൂടി കൊന്നുകളയുമെന്നു കൂടെയും പറഞ്ഞാറെ വകവയ്ക്കാതെ പിറെറദിവസം സങ്കോചിതനായി മൂപ്പത്തെട്ടു പെൎക്ക പട്ടം കൊടുത്ത നെസ്തൊൎയ്യ വിശ്വാസം

* അഭ്യാഭിഷേകം അതിനു തിരുതൈലം തേച്ചു തലയിൽ കൈവച്ചു അനുഗ്രഹിക്കയും ഒരു ചെവിക്കു ഒരു അടി കൊടുക്കയും ചെയ്യുന്നു. ഫലീഓൻ.

ത്യജിച്ച നാലാം പീയ്യൂസ പാപ്പായുടെ വിശ്വാസരീതി പ്രകാരം അനുസരിച്ചുകൊള്ളാമെന്നു അവരെകൊണ്ടു സത്യം കഴിപ്പിച്ചു. കഷ്ടാനുഭവയാഴ്ച കടുത്തിരുത്തിൽ കഴിപ്പാൻ തക്കവണ്ണം നിശ്ചയിച്ചു പിറെറ ദിവസി ഗൂഢമായി അവിടെക്ക പൊയി അതു പിമെന്തൊ (കുരുമുളക) റാണിയുടെ * രാജ്യത്തിലായിരുന്നു. പോകും വഴിക്കു മംഗലം എന്ന ദിക്കിൽ വച്ചു കുംചൂട്ടക്കാരെ കണ്ടു ശങ്കിച്ചു മാറിപ്പൊയി കടുത്തുരുത്തിയിൽ ചെന്നാറെ അവിടെയുള്ളതിൽ മുഖ്യസ്ഥന്മാരായ ഇട്ടിമാത്തു മാപ്പിള്ളയെയും ഇട്ടിമാണി മാപ്പിള്ളയെയും ബൊട്ടിൽ വിളിച്ചു വരുത്തി മന്ത്രിച്ചു. അങ്ങിനെ ചെയ്യുന്നതു നാട്ടുകാൎക്കു വലിയ കാൎയ്യമെന്നു ഗ്രഹിച്ചിട്ടു പിന്നെ പലപ്പൊഴും ഇ പ്രകാരം ചെയ്യു ഉണ്ടായിട്ടുണ്ടു. അവിടെ വടക്കുംഭാഗക്കുള്ളതു ചെറിയ പള്ളി ആകുന്നു. തെക്കുംഭാഗരുടെ കത്തങ്ങൾക്കു വിരൊധമായതിനാൽ ചെറിയ പള്ളിക്കാർ ചെന്നു തങ്ങളുടെ പള്ളിയിൽ പൊരുവാൻ മെത്രാനൊടു അപെക്ഷിച്ചാറെ പൊയില്ല. തെക്കുംഭാഗരിൽ ഗൃഹസ്ഥനായ ഒരു കത്തനാര മുഷ്പുതു പെരൊടു കൂടെ മെത്രാന്റെ കൂട്ടരെ അസഭ്യം പറഞ്ഞു. എന്നാറെ താൻ മുറി അടച്ചുംകൊണ്ടു ഇരുന്നുകളഞ്ഞു മെലെഴുതിയ കത്തനാരും കൂട്ടരും ആൎക്കദിയാക്കൊന്റെ അടുക്കലും വെറെ രണ്ടു പെർ വടക്കുംകൂററിൽ തമ്പുരാട്ടിയുടെ അടുക്കലും ആവലാധി പറവാൻ പൊയി റാണിയുടെ ദത്തു പുത്രനായ തൊടുപുഴ തമ്പുരാൻ മെത്രാന്റെ പുറപ്പാടിനെ പററി തന്നെ ഗ്രഹിപ്പിച്ചിരുന്നു. റാണി ഉദ്യോഗക്കാരിൽ ഒരുവനെ അയച്ചു മൂന്നു ദിവസത്തിനകം നാടുവിട്ടു പൊയ്ക്കൊള്ളണമെന്നു പറയിച്ചു. മെത്രാന്റെ കൂട്ടരിൽ കളത്ര സന്താനങ്ങളുള്ളവരെ കൊച്ചിയിൽ പൊയി താമസിക്കുന്നതിനു പറഞ്ഞുയച്ചുംവച്ചു താൻ പാൎത്തു. മേല്പറഞ്ഞ രണ്ടു മാപ്പിള്ളമാരുടെ പററിൽ രാജ്ഞിക്കു ഒരു മറുപടിയും മന്ത്രിക്കു ചില വില പിടിച്ചു സമ്മാനങ്ങളും കൊടുത്തയച്ചു.

ഒരു ദിവസം ദൈവാരാധന സമയത്ത വിരൊധിയായ കത്തനാർ ആൎക്കദിയാക്കൊന്റെ മുടക്കുംകൊണ്ടു

* വടക്കുംകൂററുറാണി.

പള്ളിയകത്തു കയറി ചെന്നാറെ ഒരു കത്തനാർ മുഖാന്തരം പുറത്തു പൊകുന്നതിന്നു പറഞ്ഞയച്ച ശെഷം ആയാൾ കൂട്ടാക്കിയില്ല പിന്നെ മെത്രാൻെറ പക്ഷക്കാരൊടു ആയാളെ പിടിച്ചു വെളിയിൽ തള്ളുവാൻ പറഞ്ഞാറെ "എൻെറ പള്ളിയിൽനിന്നു എന്നെ തള്ളിക്കുന്നതിന്നു അന്യമെത്രാനു അധികാരമില്ലെന്നു" പറഞ്ഞു. അതിൻെറ ശെഷം ആയാളിൻെറ ശെഷക്കാരുമായിട്ടു ഒരുമല്ലിടുത്തം ഉണ്ടായിട്ടും എങ്ങിനെയൊ ഉന്തിപുറത്തുകളഞ്ഞു. അന്നു രാത്രിയിൽ വിരൊധികൾ വന്നു മാപ്പു ചൊദിച്ചു മെത്രാൻെറ വിനയം കാണിപ്പാനായിട്ടു പന്ത്രണ്ടു കത്തങ്ങളുടെ കാലുകൾ കഴുകി. ഒന്നാമതു മുഴുവൻ വഴങ്ങിയ പള്ളി കടുത്തുരുത്തി തന്നെ എന്നു പറയാം. തോമാസു കുയ്യൻ കത്തനാരെ ആർക്കദിയാക്കൊൻ ആക്കെണമെന്നു അവരൊടു ആലൊചിച്ചു ആയതിന്നു അവൎക്കു മനസ്സില്ലാഞ്ഞു. എന്തെന്നാൽ ൧ാം ആൾ ഗീവൎഗീസു ആർക്കദിയാക്കൊൻെറ അടുത്ത ശേഷക്കാരനും ആർക്കദിയാക്കൊൻെറ കുഡുംബം സമീപമായ കുറവലങ്ങാട്ടും ആയിരുന്നതിനാൽ ശരിയല്ലെന്നും ഇരുപതു ദിവസത്തെ ഇട കൊടുത്ത ആറു കത്തങ്ങൾ ചെന്നു വിവരങ്ങൾ പറയണമെന്നും സാധിച്ചില്ലെങ്കിൽ ആലൊചിച്ചപൊലെ ആയിക്കൊള്ളാമെന്നും പറഞ്ഞു. കടുത്തുരുത്തിയിലും അധികം പെൎക്കു പട്ടം കൊടുത്തു കുറെ മാസം മുമ്പെ വയ്പിക്കൊട്ടു സിമ്മനാരിയിൽ പഠിച്ചുവന്ന ഒരു ബാല്യക്കാരൻ പ്രാൎത്ഥനയിൽ പാപ്പായുടെ പെരു പറകയാൽ ഒരു കത്തനാരു തല്ലി പുറത്താക്കിയതും പറങ്കികൾ കന്യാസ്ത്രീ ഉമ്മായുടെ രൂപം കാണിച്ചാറെ "ഇതുംകൊണ്ടുപൊകുവിൻ ഞങ്ങൾ ക്രിസ്ത്യാനികളാകുന്നു. ക്ഷെത്രത്തിലെ ബിംബം ഇവിടെ വെണ്ടാ" എന്നു പറഞ്ഞതും കടുത്തിരുത്തിയിൽ പള്ളിയിൽ തന്നെ ആയിരുന്നു. ൧ാം പള്ളിയിൽ ആൾ കൂടിനിന്നപ്പൊൾ വിരൊധികൾ പാമ്പിനെകൊണ്ടു ചെന്നു അകത്തു വിട്ടു എന്നു പറയപ്പെടുന്നു.* പെസഹാ ഞായറാഴ്ച രണ്ടു പള്ളിക്കാരും തമ്മിൽ നിരപ്പായി മെത്രാൻ ഒന്നിൽനിന്നു ഒന്നിലെക്കു പുറപ്പാടായപ്പൊൾ സമ്മതക്കെടുള്ള മാപ്പിള്ളമാരും ബ്രാഹ്മണരും ഒരു മന്ത്രവാദിയെകൊണ്ടു ക്ഷുദ്രം ചെയ്തു കൊല്ലു

* "വിസിത്തന്ത്യുസ" എന്ന പുസ്തകം.

വാൻ പൊകുന്നു എന്നു പറഞ്ഞു കെട്ടു ആയാളെ പിടിച്ചുകൊണ്ടു വന്ന സെനാപതിയെ ഏല്പിച്ചു. ആ ദേഹം അവനെ കഴുവേററുന്നതിന്നു എഴുതി കല്പന വരുത്തി. എന്നാറെ മെത്രാൻ എഴുതി അയച്ച അവനെ നാടുകടുത്തതക്കവണ്ണം ശിക്ഷക്ക ഭേദം വരുത്തി കല്പന വരുത്തി അന്നു വൈകുന്നെരം ദീനക്കാരെയും അഗതികളെയും കണ്ടു അവൎക്കു ധൎമ്മങ്ങൾ കൊടുത്ത ഗുണദൊഷം പറഞ്ഞു പിറെറ ദിവസം നാഗപ്പള്ളി * എന്ന സമീപെയുള്ള പള്ളിയിൽ പൊയി, അവിടെ ആയിരുന്നു ശിമെയൊൻ മെത്രാന്റെ വികാരി ജെനറാൾ ആയിരുന്നയാക്കൊബു കത്തനാര പാൎത്തിരുന്നതു പലരെയും അവിടെ സ്ഥിരീകരിച്ചു.

അവിടെനിന്നു മുളന്തുരുത്തിക്ക രണ്ടാമതും പോയി. ആരും ചെന്നു എതിരെററില്ല. കാരണം രാജാവും ആക്കദിയാക്കൊനും അങ്ങിനെ ചെയ്യുന്നതു വിരോധമായിരുന്നതിനാലായിരുന്നു. ആകയാൽ മെത്രാൻ പെരുമ്പടപ്പു രാജാവിന്റെ മന്ത്രിയെ അവിടെ പറഞ്ഞയപ്പാൻ കൊച്ചിയിൽ ഗവൎണ്ണദോരിന്നു എഴുതി അയച്ചു. അപ്രകാരം മന്ത്രിചെന്നു പള്ളി തുറപ്പിച്ചു കൊടുത്തു. എന്നാറെ അവിടെ കൎമ്മാദികൾ നടത്തി മാപ്പിള്ളമാർ വിരോധിച്ചില്ല. എന്നാൽ നായന്മാർ വിരോധത്തിന്നു ചെന്നു.

ആക്കദിയാക്കോന്റെ ശേഷക്കാരിൽ ഒരു കത്തനാര കൊച്ചി മെത്രാനൊടു ചേൎന്നിരുന്നു ആ ആളിനെ വരുത്തി ആക്കദിയാക്കോന്റെ അടുക്കൽ രാജിക്കായി അയച്ചിരുന്നാറെ ഒന്നും സാധിക്കാതെ ഇങ്ങു മടങ്ങിവന്നു വൎത്തമാനമറിയിച്ചു.

മൊളന്തുരുത്തിൽനിന്നു ഉദിയമ്പേരൂൎക്കു രണ്ടാമതും പോയി അവിടെയും മന്ത്രിവന്നു കണ്ടാറെ ആൎച്ചുബീസ്സു നന്നാ ശകാരിച്ചു. എന്നാറെ ആ ദേഹം പുറമെ വണക്കം കാണിച്ച "ബീസ്സു പറയുംവണ്ണം ഒക്കെയും അനുസരിച്ചില്ലെങ്കിൽ രാജക്ഷോഭം പററും" എന്നു മാപ്പിള്ളമാരു കേൾക്കെ പറഞ്ഞു. അപ്പോൾ മെത്രാൻ അയാളുടെ ചെവിയിൽ "താൻ മുളന്തുരുത്തിൽ വെച്ച ചെയ്യുതു പോലെ സഹായമായിട്ടു അനുസരിക്കേണ്ടാ എന്നും പ

* ൱൩-ാം പുറം നോക്കുക.

റഞ്ഞു കൊള്ളു" എന്നു പറഞ്ഞു. പിന്നെ പിറെറ ദിവസം മെത്രാൻ കമ്മങ്ങളെ കഴിച്ചു. ആക്കദിയാക്കോനെ ഉപേക്ഷിക്കെണമെന്നു അവരോടു പറഞ്ഞു വൈകുന്നേരം താൻ ദീനക്കാരെയും വിധവകളെയും അനാഥകുട്ടികളെയും ചെന്നു കണ്ടു അവക്കു ധമ്മം കൊടുത്തു, "മേല്പട്ടക്കാരൻ ഇതുപോലെ ചെയ്യെണം" എന്നു പറഞ്ഞു. തനിക്കു ആണ്ടൊന്നുക്കു മുതലെടുപ്പു വകയിൽനിന്നു ൨൦,൦൦൦ ക്രൌൺ * ശമ്പളം കെട്ടിവരവു ഉണ്ടായിരുന്നു താനും.

ഇങ്ങിനെ പുറക്കാട്ടു, മാക്കാ എന്ന കരുനാഗപ്പള്ളി, കുണ്ടറ, എന്ന രണ്ടു മൂന്നു പള്ളിക്കാർ പിരിഞ്ഞുപോകയാൽ ആക്കദിയാക്കൊനു വിഷാദമായി ഇരിക്കുന്ന പ്രകാരം ഒരു കത്തനാർ വന്നു ആച്ചുബീസ്സിനൊടു പറക ഉണ്ടായി. ഉടനെ ഒരെഴുത്തെഴുതി പേടിപ്പിച്ചു. അതെന്തെന്നാൽ തൻെറ ജനങ്ങളിൽ നരകത്തിൽ പോകുന്ന ആത്മാക്കൾക്കു താൻ ഉത്തരവാദിയാകുമെന്നായിരുന്നു. അതു വായിച്ചാറെ മൊഹാലസ്യം വന്നു. രാജിക്കു ഒരു മറുപടിയും അയച്ചു.

ഉദിയമ്പേരുർനിന്നു നടമെ + എന്ന ദിക്കിലേക്കു പോയി. ജനങ്ങൾ വിരോധമായി നിന്നു അവരെ പാട്ടിലാക്കി കൊടുക്കണമെന്നു അവിടത്തെ ഉദ്യോഗസ്ഥനെ വരുത്തി പറഞ്ഞു. അയാൾ വന്നപ്പോൾ അവർ കാട്ടുകുറിക്കളഞ്ഞു ഒന്നും പാടില്ല എന്നു കണ്ടാറെ ആയാളോടു നിരസപ്പെട്ടു. പണം കൊടുക്കാമെന്നു പറഞ്ഞിട്ടും വെണ്ടുന്ന കോപ്പുകൾ കൊടുക്കയില്ലാഞ്ഞു. അപ്പൊൾ ആക്കദിയാക്കൊൻ വഴങ്ങികൊള്ളാമെന്നുള്ള മറുപടി എത്തി പത്തു സംഗതികൾക്കു സമ്മതിച്ചു എഴുതാമെങ്കിൽ കൈക്കൊണ്ടുകൊള്ളാമെന്നു മറുപടി അയച്ചു.

മെത്രാൻ അവിടെനിന്നു കൊച്ചിക്കു പൊയി, രാജാവുമായി കാണ്മാൻ ഇട വന്നാറെ നസ്രാണികളെ അനുസരിപ്പിച്ചു കൊടുക്കുന്നതിനു പറഞ്ഞു അങ്ങിനെ ചെയ്യാമെന്നും വാക്കു കൊടുത്തു അവിടെനിന്നു കൊടുങ്ങല്ലൂക്കു പൊയി സൂനഹദോസിൻെറ വിവരങ്ങളെ പററി യെ

---

* ഒരു ക്രൌൺ രണ്ടര രൂപാക്കു ശരി.

\+ നടമേൽ എന്നു ഒരു പള്ളിയുണ്ടു തൃപ്പൂണിത്തുറെ. (എന്നാൽ ഇതു കരിഞ്ഞച്ചിറ അല്ലയൊ എന്നു വിചാരിക്കുന്നു.)

ശപിത്തരുമായിട്ടു കൂടി ചിന്തിച്ചു.

ആൎക്കദിയാക്കൊൻ പത്തു സംഗതികൾക്കും സമ്മതി ക്കാമെങ്കിലും ഇരുപതു ദിവസത്തെ അവധി കുറിച്ചിരി ക്കുന്നതു പൊരായെന്നു എഴുതിയാറെ അതിൽ കപടമു ണ്ടെന്നു ശങ്കിച്ചു ആൎക്കദിയാക്കൊൻ പാൎത്തിരുന്ന മങ്ങാ ട്ടു എന്ന ദിക്കിലെ ഇടപ്രഭുവിനു തന്നെ താമസിയാതെ പറഞ്ഞയച്ചുകൊള്ളണമെന്നു എഴുതി അറിയിച്ചു. എ ന്നിട്ടും ചെന്നില്ല. പിന്നെ രണ്ടു യെശപിത്തരെ പറഞ്ഞ യച്ചു എട്ടു ദിവസം കൂടെ കുറിച്ചു.

മെനെസസിൻെറ ധീരതയെയും നിഷ്ഠുരതയെയും കു റിച്ചു ഒരു ഉദാഹരണം ഇവിടെ പറവാനുണ്ടു. താൻ തെ ക്കൊട്ടെക്കു പോയും വച്ചു കൊടുങ്ങല്ലൂർ ചെന്നപ്പൊൾ പെരുമ്പടപ്പു രാജാവു കാൎയ്യവശാൽ കാണ്മാൻ ചെന്നു. ചെന്ന കാൎയ്യം പറഞ്ഞു തീൎന്ന ശേഷം മെനെസിസ ന സ്രാണികളുടെ കാൎയ്യത്തെക്കുറിച്ചു പറഞ്ഞു തുടങ്ങി. താ നും ആൎക്കദിയാക്കൊനുമായിട്ടുള്ള വാദത്തിൽ രാജാവി ൻെറ ഉദാസീനതയെ പററി മെനെസീസിനു രസക്ഷ യവും വിസ്മയവും തൊന്നിയിരുന്നു. രാജാവിന്നു പൊ ൎത്തുഗാൽകാരെകൊണ്ടുള്ള ഉപകാരസാദ്ധ്യങ്ങളെ കുറിച്ചു പ്രസ്ഥാപിച്ചു തൻെറ ആന്തരസിദ്ധിക്കു വേണ്ടി രാജാ വു ആമ്മട്ടും നോക്കുമെന്നു വിചാരിച്ചിരുന്നാറെ അങ്ങി നെ ചെയ്യാഞ്ഞതിനാൽ ഇപ്രകാരം പറഞ്ഞു, "എൻെറ കാൎയ്യമാകട്ടെ ഞാൻ ൟ നാട്ടിലെക്കു സ്വമേധയായിട്ടു വന്നു ൟ വഴിതെററി പോയ ജനങ്ങളെ കാതൊലിക്കാ* സഭയുടെ ഐക്യതെക്കു യഥാസ്ഥാനപ്പെടുത്തുന്നതിന ഇനിക്ക ഇവിടെ എല്ലാ തരം വിരുദ്ധങ്ങളും ചിലപ്പൊ ൾ ജീവഹാനി വരത്തക്ക വൈഷമ്യങ്ങളും നേരിടുന്നു ഇനിക്കു എൻെറ നാട്ടിൽ ബഹുമാനമായും ഐശ്വൎയ്യ സുഖാദികളൊടുകൂടെയും വസിക്കാമായിരുന്നു എന്നാൽ അവ ഒക്കെയും ഞാൻ മനസ്സൊടെ വെടിഞ്ഞതു ക്രി സ്തുൻെറ സ്നേഹവശാലും താൻ ആൎക്ക വേണ്ടി മരിച്ചു വൊ ആ ആത്മാക്കൾക്കു വേണ്ടിയും ആകുന്നു. നമ്മുടെ ജാതിയാൽ എത്രയുമൊക്കെ ഉപകാരങ്ങൾ സിദ്ധിച്ചി രിക്കുന്ന താങ്കൾ ആൎക്കദിയാക്കൊൻ സത്യത്തൊടും ന

* കാതോലിക്കാ—പൊതുവിലുള്ള.

മ്മൊട്ടം മറുതലിക്കുന്നതിനു ഉള്ളാൽ വളം വച്ചു കൊടുക്കു ന്ന പ്രകാരം നാം ഗ്രഹിക്കുന്നു. അതൊക്കെയും പോരാ ഞ്ഞിട്ടൊ കഷ്ടം നികൃഷ്ട ബിംബങ്ങളെ കേവലം വണ ങ്ങുന്ന താങ്കളൊട്ടു ഞങ്ങളുടെ വിശ്വാസ രഹസ്യങ്ങളെ സംബന്ധിച്ച പലപ്പൊഴും സന്ധിപ്പാനും ഇട വരുന്നെ ല്ലൊ. ഇങ്ങിനത്ത കാൎയ്യം നമുക്കു സഹിക്കാകുന്നതല്ല. ആയതുകൊണ്ടു വരുന്ന ശനിയാഴ്ച അററ അവധി നാം കുറിച്ചിരിക്കുന്നു. അതിലധികം സമ്മതിക്കുന്നതല്ല. ആ ഇട കൊണ്ടു ആക്കദിയാക്കൊൻ ചോദ്യപ്പെട്ട കാൎയ്യങ്ങ ൾക്കു സമ്മതിക്കയില്ലെങ്കിൽ നാം ആയാളെ ശപിച്ചു സ്ഥാനഭ്രംശം ചെയ്തു ശിക്ഷിക്കും" എന്നു പറഞ്ഞു. ഇതി ങ്കൽ രാജാവു ക്രുദ്ധിച്ച തന്റെ ദേവന്മാരെ നിന്ദിച്ചു പറഞ്ഞതുകൊണ്ടു പരിഭവിച്ചു പറഞ്ഞതെന്തെന്നാൽ "താങ്കളുടെ ആഗ്രഹം വരുന്ന ശനിയാഴ്ചയിലും അതി ന്റെ പിന്നത്തെതിലും അതിന്റെ പിന്നത്തെതിലും ന ടക്കയില്ല." അപ്പൊൾ മെനെസീസിനു ചൂടു തോന്നി ത ന്റെ സ്ഥാനവടി നിലത്തടിച്ചുകൊണ്ടു പറഞ്ഞു "അതി നു മൂന്നും രണ്ടും വെണ്ടാ ഒന്നിനു തന്നെ നടക്കുമെന്നു ഞാൻ പറയുന്നു."

രാജാവ അയാളുടെ ധീരത കണ്ടു ഭ്രമിച്ച വലിയ ക പടക്കാരൻ ആകയാൽ ആ കാൎയ്യം ഒരു പലിതമാക്കി കള ഞ്ഞു പുഞ്ചിരിയിട്ടു പറഞ്ഞു "സകലവും താങ്കൾ ഇച്ശി ക്കുന്നതുപോലെ ആകുമല്ലൊ" അങ്ങിനെ വിട വാങ്ങു കയും ചെയ്തു. (൧)

അക്കദിയാക്കോൻ മെത്രാന്റെ അടുക്കൽ ചെല്ലുന്നതി നായി പെരുമ്പടപ്പു രാജാവ എഴുതി അയച്ചതുകൂടാതെ തന്നെ പറഞ്ഞയക്കുന്നതിന മങ്ങാട്ടു ഇടപ്രഭുവിനും എഴുതി അയച്ചു രാജാക്കന്മാരും തങ്ങളുടെ രാജ്യകാൎയ്യം പ്ര മാണിച്ച തന്നെ കൈവെടിഞ്ഞു എന്നു അക്കദിയാക്കോ ൻ ചിന്തിച്ചിട്ടു വൈപ്പിക്കോട്ടു സിമ്മനാരിയിൽ ചെന്നു മെത്രാന്റെ കാക്കൽ സാഷ്ടാംഗം വീണ ഉടമ്പടിക്കു എഴുത്തിട്ടുകൊള്ളാമെന്നു സമ്മതിച്ചു ആയ്യു ഒരു കാൎയ്യവ ശാൽ ശ്രദ്ധമായിട്ടു കഴിക്കയും ചെയ്തു.

പിന്നെ സൂനഹദോസ വേഗത്തിൽ കൂടണമെന്നും

---

(൧) സെന്തു തൊമാ ക്രിസ്ത്യാനികൾ എന്ന പുസ്തകം.

അതെവിടെ വച്ചായാൽ കൊള്ളാമെന്നും ആലൊചിച്ചാറെ അങ്കമാലിക്കരെ എന്നു നിശ്ചയിച്ചതിനു ചില സംഗതി വശാൽ ഭേദപ്പെടുത്തി ഉദിയമ്പെരൂരാക്കി ൧൫൯൯ ജൂൻ ൨൦നു ഞായറാഴ്ച എന്നു നിശ്ചയിച്ചു. മെയി മാസം ൧൧നു ഇരുപാട്ടുകാരും ആ വകെക്കു കുറികൾ എഴുതി അയച്ചു.

മങ്ങാട്ടു കയ്മൾ മെത്രാനെ വന്നു കണ്ടാറെ വില പിടിച്ച ശീലത്തരങ്ങൾ സമ്മാനിച്ചു പറഞ്ഞയച്ചു. ചിറയിലുള്ള പള്ളികൾക്കു മതിയാകുന്ന കല്ലുകൾ കൊണ്ടുള്ള ശുശ്രൂഷാസനങ്ങൾക്കു പ്രതിഷ്ഠാ കൎമ്മം ചെയ്തു കൊടുത്തു.

അനന്തരം സൂനഹദോസു കൂടുമ്പോൾ തന്റെ സ്വാധീനത്തിൽ ആൾ ശേഖരമുണ്ടാകുവാനായിട്ടു തെക്കൻ പറവൂർ വച്ചു അമ്പതു പേൎക്കു കത്തനാപ്പട്ടം കൊടുത്തു. ഒരു പ്രമാണി മാപ്പിളെക്കു വൈരംവച്ച ഒരു പൊൻകുരിശു കൊടുത്തു അങ്ങിനെ തന്നെ ഒന്നു ഒരു കത്തനാൎക്കും കൊടുത്തു. മേലെഴുതിയ മാപ്പിള അബ്രഹാം മെത്രാന്റെ സ്നേഹിതനായിരുന്നു. പെരുമ്പടപ്പു രാജാവിനു ൩൦൦൦൦ കുരിശിട്ട കാശു * കൊടുത്ത പ്രകാരവും അൎക്കദിയാക്കോന ആണ്ടൊന്നുക്കു ഇത്ര റയാൽ വീതംകൊടുത്തുകൊള്ളാമെന്നു ഉടമ്പടിചെയ്തപ്രകാരവുംപറയപ്പെടുന്നു.

ഏറെനാൾ ദീക്ഷിച്ചു കൊണ്ടു വന്ന സഭയോഗം ൧൫൯൯ ജൂൻ ൨൦നു ഉദിയമ്പെരൂർ പള്ളിയിൽ കൂടി വന്നു. ആൎക്കദിയാക്കോനും ൧൫൩ കത്തങ്ങളും ൬൬൦ കാൎയ്യസ്ഥന്മാരും ഏറിയ ശിംശാനന്മാരും മററും ചെന്നിരുന്നു. ചാട്ടുകുളങ്ങരെക്കാരും തിരുവാങ്കോട്ടുകാരും ചെന്നില്ലാഞ്ഞു. + സുറിയാനിക്കാരുടെ സഭ ശുശ്രൂഷാ ക്രമത്തിന്റെ പുസ്തകത്തിൽ ഭേദങ്ങൾ വരുത്തി റോമാ പാപ്പായെയും അവിടെ നിന്നു അയക്കുന്ന മെത്രാനെയും അനുസരിച്ചുകൊള്ളാമെന്നു സമ്മതിപ്പിച്ചു. പട്ടക്കാരുടെ വിവാഹം മുടക്കി കെട്ടിയ കത്തങ്ങളെ കൊണ്ടു കത്തനാരിമാരെ ഉപേക്ഷിപ്പിച്ചു. ‡ പള്ളിദ്രവ്യാപഹാരവും വിശ്വാസത്തിലും നടപ്പിലും അവക്കു ക്രമക്കെടുക്കൾ എന്നു തൊ

---

* മലയാളത്തുനിന്നുള്ള കത്തുകൾ ൧൦൯-ാം (പുറം. 30-000 Ducats.)

+ ആറു ദിവസത്തെ ജോലികളുണ്ടായിരുന്നു.

‡ കത്തനാരന്മാരുടെ ഭാൎയ്യമാൎക്കു പറഞ്ഞുവന്ന പേര ഇവരുടെ കഴുത്തുകളിൽപൊന്നുംകൊന്തയുംകുരിശുംഉണ്ടായിരുന്നു. അവ അഴിപ്പിച്ചുവച്ചു.

ന്നിയവയെയും മാററി. വേദവിപരിതമായ ൨൨ പുസ്ത
കങ്ങളെ ചുട്ടു ഇവക്കു അപ്പൊസ്തൊല ചിഹ്നങ്ങൾ ഉ
ണ്ടെന്നു പറഞ്ഞു കൊള്ളുന്നതിനു ഒരു ൦രംഷഷ്ഠ്യായ പോ
ലും വച്ചെക്കാതെ കണ്ടു ചുട്ടുകളയെണമെന്നു പറഞ്ഞു.
ഇനി കുററമുള്ള പുസ്തകങ്ങളിൽ തിരുത്തുന്നതിനും വി
രൊധമുള്ളവ ചുടുന്നതിനു ഏല്പിച്ചു കൊടുക്കുന്നതിനും
ചട്ടം കെട്ടി. നെസ്തൊര്യോസിന്റെയും തീയൊദോറി
ന്റെയും നാമങ്ങൾ പുസ്തകങ്ങളിൽ മായിക്കയും ചെ
യ്തു. *

---

## ഇനി സൂനഹദോസുകഴിഞ്ഞിട്ടു പള്ളികളി ലേക്കുള്ള പ്രയാണം.

ഉദിയംപേരൂർപള്ളി കാദീശങ്ങളുടെ നാമത്തിൽ ആ
യിരുന്നതിനാൽ അതിനു പേരു മാററി കല്പിച്ചും വെച്ചു
മെത്രാൻ അവിടെനിന്നും കോട്ടയത്തേക്കു പോയി വൈ
പ്പിക്കോട്ടു സിമ്മനാരിയിൽ പഠിച്ച കോട്ടയത്തുകാരൻ ഒ
രു ചെറിയ കത്തനാര തന്റെ ഭാൎയ്യയെ ഉപേക്ഷിക്കെ
ണമെന്ന കല്പിച്ചതു അനുസരിക്കാഞ്ഞതിനാൽവിഷാദം
കൊണ്ടൊ എങ്ങിനെയൊ മരിച്ചുപോയി. തെക്കുംകൂററി
ൽതമ്പുരാൻ വന്നുകണ്ടാറെ സമ്മാനംകൊടുത്തു പറഞ്ഞ
യച്ചു ഇളയ തമ്പുരാന കിട്ടാഞ്ഞതിനാൽ ആ ദേഹം പ
ള്ളിവാതുക്കൽ പള്ളിയമ്പു വെപ്പിച്ചു കൊടുത്തയച്ചതിൽ
പിന്നെ അത്രെ പള്ളി തുറപ്പിച്ചുള്ളു.

അവിടെനിന്നു ചെമ്പകശ്ശേരിതമ്പുരാന്റെസംദേശ
മാകുന്ന കുടമാളൂക്കുപോയി അവിടെയും ഒരു കത്തനാര
ഭാൎയ്യയെ ഉപേക്ഷിക്കാഞ്ഞത നിമിത്തം മുടക്കിനു പാത്ര
വാനായി അവിടെ കിഴക്കു മലയർ എന്ന ആളുകളോട
മാൎഗ്ഗം അറിയിപ്പിച്ച അവക്കു പല പള്ളികളും വച്ചുകൊടു
ക്കുന്നതിന ചട്ടംകെട്ടി അവിടെനിന്ന ചെറിയ ഉദിയ
മ്പേരൂക്കും ചെറിയ പറവൂക്കും പിന്നെ മുളന്തുരുത്തിക്കും
അവിടെനിന്നു കൊച്ചീക്കും പിന്നെ പട്ടമന പറവൂക്കും
അങ്കമാലിക്കും പോയി ൦രം ഒടുക്കം പറഞ്ഞിടത്തു സൂന
ഹദോസിനെപ്പററി ഉണ്ടാക്കപ്പെട്ട ഒരു പദ്യം ആറു വ

---

* സൂനഹദോസു കഴിഞ്ഞശേഷം ഒരു കത്തനാര അവിടെ പാദകഞ്ചുകവും
ഉടൽ കവചവും വിപരീതമായി ധരിച്ചു ആയതു സകലവും മറുകൃതി
ആയി എന്നു കാണിപ്പാൻ ആയിരുന്നു പാഠമാല ൩൬ാം പുറം.

യസ്സുപ്രായവും സാരവാസനയുമുള്ള ഒരു കുട്ടിപാടി മെത്രാനെ സന്തോഷിപ്പിച്ചുപല നാൾ അവിടെ താമസിച്ച ഏറിയ പുസ്തകങ്ങളെ ചുട്ടു "മാർഗ്ഗംകളി" എന്നു സാമാന്യം പറഞ്ഞുവരുന്ന ഒരു കളികൊണ്ടു അവർ രാത്രിതോറും മെത്രാനെ വിനോദിപ്പിച്ചു. തന്റെ കൂട്ടർ പശുവിനെ കൊന്നു കൊററകഴിഞ്ഞ നിമിത്തം കുറെ കലഹമുണ്ടായാറെ കൊന്നിട്ടില്ലാ എന്നു തന്നെ തീൎത്ത പറയേണ്ടി വന്നു.

അവിടെനിന്ന മെത്രാൻ അകപ്പറമ്പിലേക്കും പിന്നെ മങ്ങാട്ടേക്കും (ഇത ആലുവാ എന്നു തോന്നുന്നു.) അവിടെനിന്നു വയ്പിൽ കോട്ടെക്കും പിന്നെ കൊടുങ്ങല്ലൂൎക്കും പോയി.

അനന്തരം കൊടുങ്ങല്ലൂർനിന്നു മുട്ടത്തു തമ്പാന്റെ ദേശത്തുള്ള മുട്ടത്തുപള്ളിക്കും അവിടെനിന്നതെക്കുംകൂററിൽ റാണിക്കുള്ള പള്ളിപ്പുറത്തേക്കും പോയി അവിടെ ഒരു ഗൃഹസ്ഥനായ മാപ്പിള്ളയെ അനുസരിപ്പിക്കുന്നതിനു ഒരു ജപാല വരുത്തി കാണിച്ചു കൊടുത്തു. അവിടെനിന്ന കല്ലൂക്കാട്ടേക്കും * പിന്നെ പുറക്കാട്ടേക്കും പോയി. ഇവ രണ്ടും പുറക്കാട്ടു രാജാവിന്റെ ദേശത്തിലാകുന്നു. അവിടെനിന്നു കായംകുളത്തേക്കു പോയി. സമ്മതമുള്ളവരെ മാൎഗ്ഗത്തിൽ ചേൎപ്പാൻ രാജാവിനോട അനുവാദം വാങ്ങി. അവിടെനിന്നു കൊല്ലത്തേക്കു പോയി അവിടത്തെ പഴയപള്ളി പോൎത്തുഗീസുകാൎക്കു കൊടുത്തിരുന്നാറെ അതു കടലെടുത്തു പോയിരുന്നു. പിന്നെ കമ്പോളത്തോടടുത്ത ചെറിയ പള്ളിയുണ്ടു. അവിടെ ആരാധന മുടങ്ങിക്കിടന്നു അതു പോയിക്കണ്ടു. പഴയ തിരുവിതാംകോട്ടെ പള്ളിക്കു പട്ടക്കാരില്ലാഞ്ഞതിനാൽ അവിടേക്കു ഒരു വികാരിയെ നിയമിച്ചയച്ചു പിന്നെ ചങ്ങനാരി (ചങ്ങനാട്ടി) രാജ്ഞിയുടെ ദേശത്തുള്ള തേവലക്കരെക്കു പോയി അവിടത്തെ കത്തനാര കളത്രസന്താനങ്ങളോടുകൂടെ മരുവി നടന്നതിനാൽ പള്ളി വേലയെ ഉദാസീനമാക്കിക്കളഞ്ഞു. വാളും പരിശയും പിടിപ്പിച്ചു വന്നു കണ്ടു. മാപ്പിള്ളമാര വെള്ളക്കാരെ അശുദ്ധം ഭാവിച്ച അകന്നു നിന്നു പിന്നെ അടുത്തുവന്ന സാ

* ഇതിനെപററി ഒരു പഴഞ്ചൊൽ നടപ്പുണ്ട "കുഴലുണ്ടെങ്കിൽ കൊക്കു പിടിക്കാം-കൊഴക്കട്ട ഉണ്ടെങ്കിൽ കല്ലൂക്കാട്ട പിടിക്കാം."

ബോറിനും അപ്രോത്തിന്നും പദവികൾ കൊടുത്ത വ
കെക്കുള്ള മൂന്നഏടുള്ള ചെപ്പേടു എടുത്തു കാണിച്ചു. ചോ
നകക്കു വിരോധമുണ്ടായാറെ നസ്രാണികളും നായന്മാ
രും കൂടെ അവരെ ഓടിച്ചുകളഞ്ഞു.

അവിടെനിന്നു കാട്ടിലുള്ള ഒരു ചെറിയ പള്ളിയായ കു
ണ്ടറെക്കു പോയി അവിടത്തെ രാജാവിന്നു ബ്രദർ-ഇൻ-
ആമ്മെന്നസ്ഥാനം ലഭിച്ചിരുന്നു.അവിടെനിന്നുരഹസ്യ
മായി കല്ലേടക്കുപോയി എന്തെന്നാൽ ചങ്ങനാരിറാണി
യും തിരുവിതാംകോട്ടു തമ്പുരാനുംതമ്മിൽ മേലധികാരത്തി
ന്നു വേണ്ടി ശണ്ഠയുണ്ടായിരുന്നു. കല്ലേടനിന്നും കടമ്പ
നാട്ടേക്കുപോയി അവിടെഹിന്തുദേവന്മാരെ ദൃഷിച്ചു പറ
കയാൽ നായന്മാർ കലഹിച്ചു കൊന്നു കളവാനായിട്ടു
വില്ലു കുലച്ചു. ഒരു അവസ്ഥക്കാരനായ ശ്രൂദ്രച്ചെറുക്കൻ
അവിടെ തിരുസ്നാനമേററു. (അവനെ ഗോവയിൽ കൊ
ണ്ടുചെന്നു പഠിപ്പിച്ചു വരുമ്പോൾ മരിച്ചുപോയി) അവി
ടെനിന്നു മെത്രാൻ കായംകുളത്തേക്കും പിന്നെ വെട്ടിയ
ന്നിക്കെരെക്കും*(Battimena.)അവിടെനിന്നവാണാവള്ളി
രാജാവിന്റെ കുഴിയംകുളങ്ങരെക്കും+പോയി ൦രംഒട്ടക്കം
പറഞ്ഞ പള്ളി മാർ ഗീവർഗ്ഗീയുടെ നാമത്തിൽ ആകുന്നു
അവിടെ പുസ്തകങ്ങളെ ചുട്ടു. പിന്നെ മാവേലിക്കരെ എ
ന്ന പുതിയകാവിനും പോയി അവിടെനിന്ന നിരണ
ത്തേക്കും പിന്നെ ചെങ്ങന്നൂക്കുംചെന്ന പുസ്തകങ്ങളെ
ചുട്ടുചെങ്ങന്നൂരകുഡുംബക്കാരനും ഗൃഹസ്ഥനുമായ ഒരു
കത്തനാര മൂന്നാമത കെട്ടി എന്നുള്ള കുററം നിമിത്തം മെ
ത്രാൻ മുടക്കിയാറെ അനുസരിക്കാതെ ആയുധം ധരിച്ചു
ശേവുകാരോടുകൂടെ പള്ളിയിൽ ചെന്നു. ചെങ്ങന്നൂർനി
ന്നു ചങ്ങനാശേരിക്കു പോയി അവിടത്തെ രാജാവു
ചെന്ന നസ്രാണികൾ വേദമര്യാദപ്രകാരം നടക്കാതെ
ഞായറാഴ്ച വേല എടുക്കയും പള്ളിയിൽ പോയി വിവാ
ഹം കഴിക്കാതെ കൂടി പാക്കയും ചെയ്യുന്ന അനാചാര
ങ്ങളെക്കൊണ്ടു പ്രസ്ഥാപിച്ചു. അവരെ ശിക്ഷിക്ക
ണമെന്നും അല്ലെങ്കിൽ അങ്ങോട്ടു ഏല്പിച്ചാൽ കഴിക്കാ
മെന്നും പറഞ്ഞു. എന്നാൽ "താങ്കൾക്ക ക്രിസ്ത്യാനി ആ

---

* കാത്തിയപ്പള്ളിയും വെട്ടിയന്നിക്കരെ രാജാവിന്റെ വകയായിരുന്നു.

\+ കുഴിയക്കുളങ്ങരെഎന്നതു ഇപ്പോൾ ചേപ്പാടുഎന്നു പറയുന്നതാകുന്നു. (Coriocolungara)

കരുതോ'' എന്നു ചോദിച്ചാറെ ''ഞാൻ അങ്ങിനെ ജനിച്ചില്ലല്ലോ'' എന്നു പറഞ്ഞുകളഞ്ഞു. മെല്പറഞ്ഞ സ്ഥലത്തിൽനിന്നു പുളിംകുന്നേക്കും അവിടെനിന്നും പുറവത്തേക്കും ആയിരുന്നു പോയതു പുറവത്തുനിന്നു തനിക്കു ഇഷ്ടകരമായ കടുത്തുരുത്തിക്കു പോയി അവിടെ പിന്നെയും ഒരു കത്തനാരെത്തൃത്തുനിന്നു. എങ്ങനെയൊ ആയാൾ വേഗം മരിക്കയുമുണ്ടായി അവിടെനിന്നു കുറവിലങ്ങാട്ടേക്കും പിന്നെ ഠരംനാപ്പള്ളിക്കും *(ഇഗ്നാപ്പള്ളി) പോയി ഒടുക്കം കടുത്തുരുത്തിൽകൂടെ പറവൂക്കു പോയി അവിടെ താമസിച്ചു വരുമ്പോൾ പാലൂപള്ളിവികാരി ഒരു കത്തു കൊടുത്തയച്ചു അതിലെ താല്പര്യം മാർ തോമ്മായും മാർ പത്രോസും തമ്മിൽ ഒരു വാദമുണ്ടാകയും സുറിയാക്കൻ എന്നൊരു തടസ്ഥൻ വന്നു ആ വഴക്കു പറഞ്ഞു തീർത്തവിധത്തിൽ അവിടത്തെ ജനങ്ങൾ നാടകം കെട്ടി ആടുന്നു എന്നു ആയിരുന്നു. ഉടനെ അതിനെ വിരോധിക്കുന്നതിനു എഴുതി അയച്ചു. ഇതു അല്ലേശ്രു മെത്രാന്റെ കലാശപ്രവൃത്തിയെന്നു പറയപ്പെടാം.

ഇങ്ങനെ അല്ലേശ്രു മെത്രാൻ പത്തുമാസം കൊണ്ടു പൊർത്തുഗീസുകാരുടെ ഒത്താശയും നാട്ടുരാജാക്കന്മാരുടെ സഹായവും തന്റെ ശുഷ്കാന്തിയും മുഖാന്തരം സ്വയാധീനരായ ഒരു ക്രിസ്ത്യാനി സമൂഹത്തെ കീഴ്പ്പെടുത്തേണമെന്നു താൻ കരുതിയുറച്ചുവന്ന കാര്യം സാധിച്ചും കൊണ്ടു ഗോവെക്കു പോകയും ചെയ്തു.

സുറിയാനിക്കാരൊ പറങ്കികൾ തങ്ങളുടെ പിടലിക്കു വച്ച നുകം തട്ടി എറിഞ്ഞുകളയുന്നതിനു എന്നു തക്കമുണ്ടാകുമെന്നു നോക്കി പാർത്തുകൊണ്ടിരുന്നു. ഗീവറുഗീസു ആർക്കദിയാക്കൊൻ തോമ്മാ ആർക്കദിയാക്കോനെ അനന്തിരവനായിട്ടു നിയമിച്ചതിന്റെ ശേഷം ൧൬൦൪ കർക്കടകം ൨൫-നു അങ്കമാലിക്കരെ ചെറിയ പള്ളിയിൽ വച്ചു മരിക്കയും ചെയ്തു. ൫൪ വർഷം ചെന്നാറെ പുതുവൈരാഗ്യത്തിന്നു ഒരു ഹേതുവുമുണ്ടായി.

സുറിയാനിക്കാർ റൊമയിലെക്കു സ്വജാതിയിൽ ഒരു മെത്രാനെ കിട്ടുന്നതിനു പല തവണയും എഴുതിയാറെ ഗുണമായ മറുപടി വരായ്കയാൽ അവരുടെ സ്വന്ത പാ

* ഇഗ്നാപ്പള്ളി തന്നെ നാഗപ്പള്ളി എന്നും അതു തന്നെ മുട്ടുചിറ എന്നും വിചാരിപ്പാൻ ഇടയുണ്ടു.

ത്രിയക്കിനും ഇജിപ്തിൽ കോപ്തുകാരുടെ പാത്രിയക്കിനും മറ്റിനിൽ യാക്കൊബിയരുടെ പാത്രിയക്കിനും എഴുതി അയച്ചിരുന്നു. ആകയാൽ കോപ്തുകാരുടെ പാത്രിയക്ക ൧൬൫൨-ാം വൎഷത്തിൽ ഒരു മെത്രാനെ അയച്ചു. ആ ദേഹത്തിന്റെ പേർ രണ്ടു മൂന്നു വിധത്തിൽ പറഞ്ഞു പോരുന്നുണ്ടു. മാർ അബ്ദുലഹ എന്നും അത്തില്ലാ എന്നും മത്തായി എന്നും കാണുന്നു. (ഫ) സുറിയാനിക്കാർ പറഞ്ഞുവരുന്നതും വിശ്വസിക്കുന്നതും ഇദ്ദേഹംഇഗ്നാത്ത്യോസപാത്രിയക്കആയിരുന്നുഎന്നാകുന്നു. ആദേഹം മൂസലിൽ പൊയി കല്ദായ പാത്രിയക്കിൽ നിന്നു സ്ഥാനം ഉറപ്പാക്കിച്ചുകൊണ്ടു സൂറത്തു വഴിയായി ഒരു സന്യാസിവേഷം പൂണ്ടു മൈലാപ്പൂരിൽ വന്നു അന്നു അവിടെ മലയാളത്തു നിന്നു മാർ തോമ്മായുടെ കുഴിമാടം കണ്ടു കുമ്പിടുവാനായിട്ടു ചെങ്ങന്നൂര ഇടവകക്കാരൻ ചെങ്കയിൽ * ഇട്ടിചെമ്മാശ്ശും കുറവലങ്ങാട്ടുകാരൻ കിഴക്കെടത്തു കുഞ്ചൻ ചെമ്മാശ്ശും ചെന്നിരുന്നു. അവർ മെത്രാനെ കണ്ടു മലയാളത്തെ വിവരങ്ങൾ അറിയിച്ചാറെ പറങ്കികൾക്കു സംശയം ജനിച്ചു തമ്മിൽ കാണിക്കാതെ ആക്കി. എങ്ങിനെയൊ ചെമ്മാശന്മാർ തോമ്മാ ആൎക്കദിയാക്കൊനു ഒരെഴുത്തും കൊണ്ടു വന്ന പ്രകാരം രേഖ കാണ്മാനുണ്ടു. ഉണ്ടായ വിവരങ്ങൾ വന്ന ആൎക്കദിയാക്കൊനെ ഗ്രഹിപ്പിച്ചു.

അതിനിടയിൽ പറങ്കികൾ മെത്രാനെ പിടിച്ചു ബന്ധിച്ചു കൊച്ചിക്കു അയച്ചു. തങ്ങളുടെ മെത്രാനെ വിടീയിച്ചു കൊടുക്കണമെന്നു നസ്രാണി മാപ്പിള്ളമാർ പെരുമ്പടപ്പിൽ അമ്മ തമ്പുരാനൊടു ബൊധിപ്പിച്ചു. ആ സ്വരൂപത്തിങ്കൽനിന്നു അന്നു കൊച്ചിയിൽ കോട്ടയിലിരുന്ന മുഖ്യരമായ ആളിനെ വരുത്തി നമ്മുടെ നസ്രാണി

(ഫ) "സെന്തതോമ്മാ ക്രിസ്ത്യാനികൾ" എന്ന പുസ്തകം ൧൭-ാം സീ. എം. റിപ്പോൎട്ടിന്റെ അനുബന്ധം. ൪൭൯-ാം പുറം. "മലയാളക്കുത്തുകൾ" ൧൦൮-ാംപുറം - അഹത്തല്ലാ ആദ്യം യാക്കൊബായ പാത്രിയക്കിൻ കീഴിൽ ദമസ്കുസിലെ മെത്രാനും പിന്നെ കുററം നിമിത്തം തള്ളുകയാൽ അലക്സന്ത്രിയാ പാത്രിയക്കിന്റെ അടുക്കൽ പോയി പാൎത്തവനുമായിരുന്നു. ലാക്രൊസ. ൩൪൮-ാം പുറം.

*ചെങ്കമാപ്പിള്ള ഏകദെശം ൬൦൦-ാം കാലത്തിൽ ചെങ്ങന്നൂർ പള്ളി വയ്പിച്ചു എന്നു പറയപ്പെടുന്ന കാട്ടുവെട്ടി മാപ്പിളെക്കു അതിനു മുമ്പിൽ ഒരു കുരിയാലയുണ്ടായിരുന്നത ഇന്നുണ്ടു.

കൾ മലയാളത്തുള്ളവരുടെ യജമാനനായ മഹാ ഋഷിയെ നിങ്ങൾ തടഞ്ഞിട്ടുണ്ടല്ലോ ആ ആളിനെ വിട്ടു കൊടുത്തെ മതിയാകൂ എന്നു കല്പിച്ചാറെ ഏറിയ ദ്രവ്യം പറങ്കികൾ റാണിക്കു കൊടുത്തു അവിടെ നിന്നും അവരുടെ ഇഷ്ടം പോലെ ചാഞ്ഞു കൊടുത്തു എന്നാറെ സുറിയാനിക്കാർ ഉദിയമ്പേരൂർ ഒരു കൂട്ടം കൂടി ആലോചിച്ച ൨൦൦൦ ആൾ വരെയും തങ്ങളുടെ മെത്രാനെ വിടുവിച്ചു കൊണ്ടു വരുന്നതിനു കൊച്ചിയിൽ കോട്ടക്കു നേരെ പുറപ്പെട്ടു. അകത്തുണ്ടായിരുന്നവർ കോട്ട ഉറപ്പാക്കികൊണ്ടു മറുപുഴിയായി മെത്രാനെ തോണിയിൽ കയററി ഉരുവിലാക്കി ഗോവക്കു അയച്ചു * അവിടെ വേദ വിപരീത കുററത്തിനു വെണ്ടി ജീവനോടെ ചുട്ടുകളഞ്ഞു. + എന്നും പറയപ്പെടുന്ന ആയ്യിനെകുറിച്ചു ചിന്തിക്കുമ്പോൾ ഇനി ആ കൂട്ടരിൽ ആരും ഈ അഭാഗ്യരായ ജനങ്ങളുടെ മേൽ കർത്തവ്യം നടത്തേണ്ടതിനു പോന്നു കൊള്ളരുത. വന്നാൽ അവനു ഗതി ഇതു തന്നെ എന്നു കാണിപ്പാനൊ എന്നു തൊന്നും.

അനന്തരം സുറിയാനിക്കാർ മട്ടാഞ്ചേരിപ്പള്ളിയിൽകൂടി ആലോചിച്ചതാവിതു, പറങ്കികൾ ഈ വണ്ണം നമ്മുടെമെത്രാനോടു ചെയ്യുകൊണ്ടു അവരോടുകൂടെ ഇനിനാം ചേരരുതെന്നും അവരുമായിട്ടു ഐകമത്യവും സ്നേഹവും ഇനി വേണ്ടായെന്നും ആ കാലത്തിൽ വാഴുന്ന പ്രഞ്ചിക്കുറോസു മെത്രാൻ നമ്മുടെ മെത്രാനല്ല എന്നും അവരുടെ പ്രജകൾ നാമല്ലെന്നും അവരുടെ മെത്രാന്മാരെ ഇനിമേലാൽ നാംഅനുസരിക്കയില്ലെന്നും നമ്മുടെതോമ്മാ അക്കദിയാക്കോൻ മെത്രാനായിട്ടു വാഴണമെന്നും എഴുതിപ്പിടിച്ചു എല്ലാവരും കൂടെ ൧൬൫൩ മകരം ൩ാംനു— വെള്ളിയാഴ്ച "കൂനൻ കുരിശു" എന്നു പറയുന്നതിന്മേൽ കയറുകെട്ടിപ്പിടിച്ചു സത്യം ചൊല്ലി. പിന്നെ ഈ വകെക്കായിട്ടു എടപ്പള്ളിയിൽ ഒരു കൂട്ടം കൂടി.

ആയാണ്ടു മെയിമാസം ൨൨ാംനു— പ്രധാനികൾ ഒക്കെകൂടെ ആലങ്ങാട്ടുപള്ളിയിൽ എത്തി. അഹത്തള്ളാ മെത്രാന്റെ അധികാരപത്രമുണ്ടെന്നുള്ള ഭാവത്തോടെ പ

---

* പാത്രിയക്കിനെ അഴിമുഖത്തു കെട്ടിത്താഴ്ത്തി എന്നാണെ സുറിയാനിക്കാരുടെ വാക്കും വിശ്വാസവും.

+ ക്രീ. പി. ൧൬൫൪. "പാദവോലി" ൧൩-ാംപുറം.

ന്നുണ്ടു കത്തങ്ങൾ ആക്ക്ദയാക്കോന്ന മാർത്തോമ്മാർ മെത്രാനായിട്ടു സ്ഥാനം കൊടുത്തു. ഇങ്ങോരെ "തോമ്മാ സഡെ കാമ്പൊ" എന്ന പറങ്കികൾ വിളിക്കാറുണ്ടു. കാൎയ്യാദികൾ വിചാരിച്ചു നടത്തുന്നതിന നാലു വിചാരക്കാരെയും നിയമിച്ചു. അവരുടെ പേരുകൾ "കടുത്തുരുത്തിയിൽ കടവിൽ ചാണ്ടി കത്തനാര * കുറവലങ്ങാട്ടു പള്ളിവീട്ടിൽ ചാണ്ടികത്തനാര. അങ്കമാലിക്കരെ പെങ്ങൂർ ഗീവറുഗീസുകത്തനാര കല്ലൂച്ചേരി ഇടവകക്കാരൻ ആഞ്ഞിലിമൂട്ടിൽ ഇട്ടി തൊമ്മൻ കത്തനാര ഇവർ തന്നെ. ഇവർ മൂവാണ്ടു വിചാരിച്ചാൽ മാറി ആക്കെണമെന്നും നിയമിച്ചു. എഴുത്തു വേലക്കും മററും ദീയസ എന്നൊരു കുപ്പായക്കാരൻ കത്തനാരുമുണ്ടായിരുന്നു.

രണ്ടാണ്ടു കഴിഞ്ഞാറെ ആദ്യം പേരെഴുതിയിരിക്കുന്ന വിചാരക്കാരു രണ്ടു പേക്കും മെത്രാൻെറ സ്ഥാനത്തെ പററി സന്ദെഹമുത്ഭവിച്ചു. ഇവർ കൊടുങ്ങല്ലൂരിരിക്കുന്ന ജെസ്വിത്തകാരൻ ഗ്രാഷ്യാ എന്ന ആൎച്ചു ബിസ്സ്പിൻെറ അടുക്കൽ ചെന്നു "ഞങ്ങൾ പാപ്പായെ അനുസരിച്ചു കൊള്ളാ"മെന്നു പറഞ്ഞു. ആകയാൽ ആ ദേഹം കടവിൽ ചാണ്ടി കത്തനാരു മുതൽ പെരൊടു കൂടെ ൮൪ പള്ളിക്കാരെ തൻെറ സ്വാധീനത്തിൽ പിടിച്ചു.

സുറിയാനിക്കാരുടെ മേല്പറഞ്ഞപ്രകാരമുള്ള പിരിച്ചിൽ റോമായിൽ കേട്ടാറെ ൭-ാം അലക്സണ്ടർ പാപ്പാ അവരെ സമമായി തിരിച്ചെടുപ്പാൻ വിൻസെന്തഡെ സെന്ത മരിയഎന്നും കതരീനാ ഡെ സൈയന്നാഎന്നും ഹൈയാസിന്ത ഡെ സെന്ത വിൻ സെന്ത എന്നും മാർസൽ ഡെ സെന്ത യീസ്സെന്നും നാലു കാർമീലിത്താ സന്ന്യാസികളെ ൧൬൫൭-ൽ അയച്ചു. ആദ്യം പേർ പറഞ്ഞവർ രണ്ടു പേരും കോഴിക്കോട്ടു വഴിയായി പാലൂര വന്നു. അവിടത്തെ വികാരി ഇവരെ കൈക്കൊള്ളുവാൻ മടിച്ചു എങ്കിലും ഇടപ്പള്ളിൽ + ഇരിക്കുന്ന തോമ്മാ മെത്രാനു കത്തു കൊടുത്തു. അവർ ചെന്നാറെ മെത്രാനു രസമായില്ലെങ്കിലും അവർ യോജിപ്പിനെ പററി പറവാൻ വന്നിരിക്കുന്നു എന്നു ഗ്രഹിക്കയാൽ ഒന്നു കണ്ടെന്നു വരുത്തി.

---

* ഇയ്യാളെ പററിയുള്ള പഴഞ്ചൊൽ. "മുടിവിനു മുടി വച്ചതു കടവി"

+ (Rapolino or Repolym.) വാതിൽ മല: കത്തുകൾ. ൧൦൭-ാം പുറം.

൨൦ വന്ന കാർമിലീത്താ പാദ്രിമാരോട്ട പറങ്കി പാദ്രിമാരായ യെശുവിത്തക്ക വിരോധമായിരുന്നതിനാൽ അവരിൽ ഒരുത്തൻ കൊച്ചിക്ക പോയി തന്റെ പിടിപാട്ട കാണിച്ച സമ്മതിപ്പിച്ച കൊടുങ്ങല്ലൂരും ചെന്ന യെശുവിത്ത മെത്രാന്റെ അനുവാദവും വാങ്ങിച്ച കൊണ്ടു ഇടപ്പള്ളിൽ ചെന്നാറെ കൂട്ടുകാരൻ തോമ്മാ മെത്രാനൊടു നൊക്കീട്ടു ഒരാവതും കാണായ്കയാൽ കുറവിലങ്ങാട്ടിന്ന പൊയിരുന്നു. അവിടെ ചെന്നു തമ്മിൽ കൂടി അവിടെയും കടുത്തുരുത്തിലും അവരെ വെണ്ടും വണ്ണം സ്വീകരിച്ചു. അന്നു അങ്കമാലി ആലങ്ങാട കുറവിലങ്ങാട്ട എന്നീ പള്ളികളിലെ വികാരികൾ മഹാ മുഖ്യർ. ൨൦ ഒട്ടക്കലത്തവൻ റോമാ വഴക്കത്തൊട്ട ചായ്വു ഉള്ളവൻ തന്നെ. അയാൾ വളരെ പെരെ സ്വാധീനപ്പെടുത്തി കൊടുത്തു. ൨൦ വന്നവർ ആലങ്ങാട്ട വികാരിക്ക എഴുതിയാറെ അവിടെ ചെല്ലുന്നതിന്നു മറുപടി എത്തി. ചെന്നാറെ അങ്കമാലി ചേന്നമംഗലം, പറവൂർ, കാഞ്ഞൂർ എന്ന പള്ളികളിലെ കത്തങ്ങൾ വന്നു കൂടിയിരുന്നു. മെത്രാന്റെ സ്ഥാനമഴിക്കുന്നതിനെ പറ്റി പ്രസ്താപിച്ചാറെ ഒന്നും സിദ്ധിക്കാതെ പിരിഞ്ഞു. കാർമിലീത്തരുടെ ഏപ്പാട ജെസുവിത്തക്ക പിടിക്കാഞ്ഞതിനാൽ ഇവർ പൊത്തുശാലിന്നു എഴുതി അയച്ച അവർ പൊയ്ക്കൊള്ളുന്നതിന്നു അനുവാദം വരുത്തി. ഞങ്ങൾ മെത്രാനെകൊണ്ടു സ്ഥാനം താഴ്ത്തി വയ്പിച്ചും വച്ചു പൊയ്ക്കൊള്ളാമെന്നു എഴുതിയയച്ചാറെ പുറമെ സമ്മതിച്ചു എങ്കിലും ആ എഴുത്തിലെ താല്പൎയ്യം സുറിയാനിക്കാരെ ഗ്രഹിപ്പിച്ചു തമ്മിൽഛിദ്രിപ്പിച്ചു.

൲൬൫൭-ൽ അമ്പതു നോമ്പു കഴിഞ്ഞ നാലാം ഞായറാഴ്ച ഇടപ്പള്ളിൽ ഒരു യോഗം കൂടാമെന്നു മാർ തോമ്മാ മെത്രാൻ എഴുതി കൊടുത്തയച്ചു. അന്നു ചെന്നാറെ ആരും വന്നില്ലെന്നു കണ്ടു. പിന്നെ കുറെ കഴിഞ്ഞ നാല്പതാം പെരുന്നാളിന്നു ആയിക്കൊള്ളാമെന്നു പറഞ്ഞ പ്രകാരം ചെല്ലുകയിൽ "സകലവും ജനങ്ങളെ ഭരമേല്പിച്ചിരിക്കുന്നു" എന്നു മെത്രാൻ പറഞ്ഞു. ജനങ്ങളൊട്ട ചൊദിച്ചാറെ പല ശഠതകളും പറഞ്ഞു കളഞ്ഞു. പിന്നെ ഒരു കൂട്ടം കൂടി. അതിൽ നാലു പേരെ കാൎയ്യം പറയുന്നതിന്നു ചിട്ടി ഇട്ടു എടുത്തു. മൂന്നും തോമ്മാ മെത്രാന്റെ പക്ഷക്കാർ ആയിരുന്നു. അതിൽ വച്ചു തീൎച്ചയൊ

ന്നുമുണ്ടായില്ല. പിറെറ ദിവസം അമ്പതാം പെരുന്നാളിൽ ദീയസകത്തനാർ കുറുബാനചൊല്ലി. ഇട്ടിതൊമ്മൻ കത്തനാർ പാപ്പായ്ക്കു വിരോധമായി പാഠകം പറഞ്ഞു. അതിന്റെ ശേഷം ആഹത്തള്ളായുടെ കഷ്ടപ്പാടുകളെ പററി മങ്ങാട്ടു വികാരി ചമച്ച കവിത ചൊല്ലി കേട്ടാറെ ജനങ്ങൾ കണ്ണീർ ഒഴുക്കി കവിതക്കാരന സമ്മാനങ്ങൾ കൊടുത്തു. അന്നു രാത്രി മൂന്നു കത്തങ്ങൾ പാദ്രിമാരുടെ അടുക്കൽ ചെന്ന മെത്രാനു രണ്ടാമതു പട്ടം കൊടുക്കുന്നതിനു നിങ്ങൾക്കു കഴികയില്ലെങ്കിൽ നിങ്ങളെ കൊണ്ടു ഇവിടെ ആവശ്യമില്ലെന്നു പറഞ്ഞു.

തോമ്മാ മെത്രാന്റെ സ്ഥാനത്തെ പററി പലക്കും ചാപല്യം ജനിച്ചു. ൨൮ ജൂലായിൽ ഉദിയമ്പെരൂക്കാരും മുട്ടത്തുകാരും റോമാ മതം അനുസരിച്ചു. പിന്നെ മുട്ടുചിറക്കാരും + കടുത്തുരുത്തികാരും, ആലങ്ങാട്ടുകാക്കു മനസ്സുണ്ടായിരുന്നു. എന്നാൽ തോമ്മാ മെത്രാനെ ഒഴിച്ചിട്ടല്ലാഞ്ഞു. അനന്തരം കാർമ്മലീത്തക്കാർ തോമ്മാ മെത്രാനു ദ്രവ്യം കൊടുത്ത മറിക്കാമെന്നു വെച്ചു. എന്നിട്ടും സാധിച്ചില്ല. മങ്ങാട്ടു ഇടപ്രഭുവിനെ സ്വാധീനമാക്കി. സെപ്റ്റംബർ മാസം വ്യ-നു- ൨൮ പള്ളികളിലെ കത്തങ്ങൾ മുട്ടത്തു കൂടി കാൎയ്യങ്ങൾ കൊണ്ടു ചിന്തിച്ചു. മേല്പടി മാസം ൨൩-നു- കൊച്ചിയിൽ കോട്ടയ്ക്കരികെ മട്ടാഞ്ചെരിൽ തോമ്മാപ്പള്ളിയിൽ ഒരു സംഘം കൂടുകയാൽ യോസെപ്പ. ഡി സെന്ത മരിയ എന്ന കാർമലീത്താ പാദ്രിയെ ബീസ്സാക്കത്തക്കവണ്ണം നിശ്ചയിച്ചു. അവിടെ നിന്നു അവർ ആലങ്ങാട്ടിനു പോയി. തോമ്മാ മെത്രാനും കൂടെ ചെന്നു. ഗുണമായി ഒന്നും സിദ്ധിച്ചില്ല.

൲൬൫൭. ഡിസെംബറിൽ പിന്നെയും മട്ടാഞ്ചെരിൽ ൮൮ കത്തങ്ങൾ കൂടി അവിടെ വച്ച ഹയാസിന്തിനെ ഇട വക ഭരിപ്പാൻ വിട്ടും വച്ച മററവർ രണ്ടു പേരും റോമക്കു പോയി. ൲൬൫൯. ഡിസെംബർ ൧൫-ാംനു- യോസെപ്പ ഡി സെന്ത മരിയായെ ഹൈരാപ്പൊലീസിലെ (വരാപ്പുഴെ) ബീസ്സായിട്ടു പാപ്പാ നിയമിച്ചു. ആ ദേഹം ആലെപ്പൊ. ബസ്സൊറാ. വഴിയായി ൲൬൬൧ എപ്രിൽ ഒടുക്കം വന്നു ചെന്നു കൊടുങ്ങല്ലൂരെ വികാരി

---

+ ൪൬-ാം പുറം നോക്കുക.

ജനറാൾ ബീസ്സിനെ അനുസരിച്ചില്ല. സുറിയാനിപ്പ ള്ളികൾക്ക സാധനമയച്ചാറെ ൫൨ പള്ളിക്കാർ ആയ തിനെ സ്വീകരിച്ചു.

യോസെപ്പു മെത്രാൻ ബഹു കോലാഹലമായിട്ടും സ ന്നാഹത്തോട്ട കൂടെയും പള്ളികളെ ദൎശിപ്പാൻ പുറപ്പെട്ടു. ആദ്യം മുട്ടത്തെക്കും അവിടെ നിന്ന കല്ലൂക്കാട്ടെക്കും പോയി. പുറക്കാട്ട രാജാവിന്റെ മന്ത്രി * വന്ന നിന്ന ഹേമിച്ച അവിടെ ഒരു അനുസരണം വരുത്തി. ൟ ജ യം തോമ്മാ മെത്രാനും കൂട്ടൎക്കും ഭയം പിടിപ്പിച്ചു. കണ്ട നാട്ടെയും മററും പള്ളിക്കാൎക്ക യൊസെപ്പു മെത്രാനെ അനുസരിക്കാഞ്ഞതുകൊണ്ട പിണഞ്ഞ വിഷമത്തിൽ നിന്ന ഒഴിവാനായിട്ട വേദകൎത്താക്കന്മാർ രണ്ട പേരും ഉദിയമ്പേരുർ വച്ച കൂടി കാണെണമെന്ന അവർ അ പെക്ഷിച്ചു. ൟ നിൎണ്ണയം മെത്രാപ്പൊലീത്താ കൈക്കൊ ണ്ട അവിടെ ചെന്നു. മാർ തോമ്മാ മെത്രാനൊ ആ വൈഷമ്യസ്ഥലത്തു ചെന്നാൽ തന്നെ പിടികൂടുമെന്ന ശങ്കിച്ച കൂട്ടരുടെ ഗുണദോഷത്തിൻപടി മുളന്തുരുത്തി ലെക്ക ചെല്ലാമെന്ന വെച്ചു. എന്തെന്നാൽ അതിനരി കെ വടക്കുംകൂററു രാജ്യമുണ്ടായിരുന്നതിനാൽ പൊത്തു ഗീസുകാര എന്തെങ്കിലും കൃത്രിമം എടുത്താൽ കടന്നെ കളയാമെന്ന കരുതി. ഇങ്ങിനെ രണ്ട പേരും രണ്ട സ്ഥ ലത്തു ചെന്നിരുന്നാറെ മേധാവികൾ മൂന്നാമതു ഒരുസ്ഥ ലത്തു കൂടി കാൎയ്യാദികൾ ചിന്തിക്കെണമെന്നുറച്ചു. അ ത പെരുമ്പടപ്പിൽ അമ്മ തമ്പുരാന്റെ കോവിലകത്തു നംപൂരിമാരും മന്ത്രിമാരും കൂടി കാൎയ്യം കെൾക്കുന്നതിനാ യിരുന്നു. അതിൽ സ്വാധീനത മെത്രാപ്പൊലീത്തായ്ക്കു ആയിരുന്നതിനാൽ അവിടെ ജയം തനിക്ക സിദ്ധിച്ചു.

തോമ്മാമെത്രാൻ തന്റെ കാൎയ്യത്തിന തോല്വി പിണ യുന്നു എന്ന കണ്ടിട്ട തന്റെ ദേഹത്തിന ഹാനിഭവിക്കാ തെ ഉള്ളിലേക്ക മറിക്കളയുന്നതിന വിചാരിച്ച ഇത്താ ലിയ മെത്രാന്റെ ആന്തരം തന്നെ പിടികൂടുന്നതിനായി രുന്നതിനാൽ മുളന്തുരുത്തി, കണ്ടനാട്ട, എന്ന പള്ളിക്കാർ മെത്രാനെ ഏല്പിച്ച കൊടുത്തില്ലെങ്കിൽ വലിയ പിഴ ചെ യ്യണമെന്ന കോവിലകത്തുനിന്നും കല്പന അയപ്പിച്ചു.

---

* പുറക്കാട്ട കണ്ടറ മാടത്തായെന്ന കരുനാഗപ്പള്ളി. ൟ ദിക്കുകളിലെ രാജാക്കൾ പോൎത്തുഗിസരുടെ ബന്ധുക്കളായിരുന്നു.

ആ സമയം പെരുമ്പടപ്പുറാണ്ണി രണ്ടു യുവാക്കളെ ദ ത്ത എടുത്തിട്ടുണ്ടായിരുന്നു. അവരിൽ കോതവൎമ്മൻ എ ന്ന പ്രഭു പറങ്കി പക്ഷം പിടിച്ചു തോമ്മാ മെത്രാൻ താ മസിച്ചുവന്ന പള്ളി പൂട്ടിച്ചു തന്നെ പിടിച്ചു പ്രതിയോ ഗിക്കു ഏല്പിക്കുന്നതിന കാവലിട്ടിരുന്നു. മെത്രാനും ഉ ദിയമ്പെരൂർ നിന്ന സെനാപ്രമാണിയോടും കൊച്ചി യിലെ പല വൈദികരൊടും കൂടെ തൊമ്മാ മെത്രാനെ പിടിച്ചു കൊണ്ടുപോരുന്നതിന ആ സ്ഥലത്ത എത്തി ദൈവഗത്യാ ആ പണി തെററിപ്പൊയി. തോമ്മാ മെത്രാനും തന്റെ വിശ്വസ്തൻ ഇട്ടിതൊമ്മൻ കത്തനാരും രാത്രി യിൽ കടന്നെ കളഞ്ഞു (൧) പിന്നെ പൊൎത്തുഗീസുകാ രോട അടുത്തതുമില്ല ഇതിനാൽ കണ്ടനാട മുളന്തുരുത്തി പറവൂര എന്ന പള്ളികളിലെ കത്തങ്ങൾ യൊസെപ്പു മെത്രാന്റെ അധികാരത്തിൻ കീഴിൽ അടങ്ങെണ്ടിവ ന്നു. അവരെ ഉദിയമ്പേരൂർ വരുത്തി മേലെഴുതിയ പ്ര ഭുവിന്റെ സന്നിധാനത്തിങ്കൽ സത്യം ചെയ്യിച്ചു.

അതിന്റെ ശേഷം ആ പ്രഭുവും ബീസ്സിന്റെ സെക്ര ത്താരിയുമായി തോമ്മാ മെത്രാന്റെ കോപ്പുകളും മററുംഎ ടുക്കുന്നതിനു മുളന്തുരുത്തിക്കു ചെന്നു. യോസേപ്പുമെ ത്രാനെ അല്ലാതെ ആരെയും പള്ളിയിൽ കയററുകയില്ലെ ന്നു പറഞ്ഞു. എന്നാറെതാൻ ചെന്ന ആഭരണങ്ങളിൽ മിക്കതും എടുത്ത പ്രഭുവിനു കൊടുത്തു ഏതാനും വസ്തുക്കളും സൈത്തും * പുസ്തകങ്ങളും താനും എടുത്തു. പിറെറദിവ സം പുസ്തകങ്ങളും സൈത്തും മെത്രാന്റെ പല്ലക്കും ഉ ദിയമ്പെരൂർ വച്ചു ചുട്ടു. (൨) ഇങ്ങിനെ ബലംകൊണ്ടും പണംകൊണ്ടും പല പള്ളികളെയും സ്വാധീനപ്പെടു ത്തി ആലങ്ങാട്ടു പള്ളിയിലെ വികാരിയെ മാററി പള്ളി കൈക്കലാക്കി. ൧൦൦൦ പണം കൊണ്ടു അങ്കമാലപ്പള്ളി എടുത്തു.

൧൬൬൧ൽ ലന്ത കൊടുങ്ങല്ലൂർപിടിച്ചു കൊച്ചികോട്ട

(൧) മെത്രാനെ വളഞ്ഞു കാവലിട്ടിരുന്നതിന്റെ ശേഷം തന്നെ കണ്ടു അ നുഗ്രഹം വാങ്ങുന്നതിനു ജനങ്ങൾ താൻ ഇരുന്നിടത്തു ചെന്നപ്പൊൾ മെ ത്രാന്റെയും ഇട്ടി തൊമ്മൻ കത്തനാരുടെയും ഉടുപ്പുകൾ രണ്ടു മൂപ്പന്മാരെ ധരിപ്പിച്ചു ഇവർ അവരുടെതു ധരിച്ചു തെററി എന്നു പറയപ്പെടുന്നു.

* ഒലിവു എണ്ണ കൊണ്ടുള്ള തിരു തൈലം.

(൨) ഇതിൽ ഒരു പഴഞ്ചൊൽ ഉണ്ടു. "മെത്രാൻ—ഇരുന്ന തണ്ടോടിത്ര യായപ്പൊൾ മെത്രാനെ കണ്ടെങ്കിലത്രെ"

യും നിരോധിച്ചതിനാൽ പോൎത്തുഗീസുകാരുടെ ശക്തികൾ ക്ഷയം ഭവിച്ചുതുടങ്ങി.

൧൬൬൩ ജനവരി ൬ാംനു-കൊച്ചിയിൽ കോട്ട ലന്ത പിടിച്ചു. പരദേശവൈദികർ അത്രയും നാടുവിട്ടുപോകണമെന്നു സിദ്ധാന്തം പിടിക്കയാൽ യോസേപ്പുമെത്രാനും മലയാളത്തു താമസിക്കുന്നതിനു കഴിവില്ലാതെ ഭവിച്ചു. ആകയാൽ ആദ്ദേഹം പാലമററം തറവാട്ടിലുള്ള പറംകുഴ ചാണ്ടികത്തനാരെ കുറവലങ്ങാട്ടു വച്ചു ൧൬൬൩ൽ അലക്സാണ്ടർ ഡെ കാമ്പൊയെന്നു പേരും മെഗാറിലെ മെത്രാനുമായിട്ടു വാഴിച്ചുംവച്ചു താൻ നാടുവിട്ടു പോകേണ്ടിവന്നു പോകുംവഴിക്കു ലന്തകളെ കണ്ടു താൻ നിയമിച്ച മെത്രാനു ഒത്താശ ചെയ്തുകൊടുക്കുന്നതിനു പറഞ്ഞതു കൂടാതെ സുറിയാനിക്കാരെയും തോമ്മാമെത്രാനെയുംപററി ഗുണമല്ലാത്ത വിധങ്ങൾ മനസ്സിലാക്കുകയും ചെയ്തു.

തന്റെ യാത്രെക്കു പിമ്പു തെക്കുംകൂററിതമ്പുരാന്റെ എഴുത്തുംകൊണ്ടു തോമ്മാമെത്രാൻ ചെന്നാറെയും ലന്തപ്രധാനിയെ കാണ്മാൻ കഴിഞ്ഞില്ല. എന്നാൽ ആലക്സന്ത്രയോസെന്ന പറംകുഴ ചാണ്ടി മെത്രാനെ പലപ്പോഴും കാണുകയുണ്ടായിട്ടുണ്ട. യോസേപ്പുമെത്രാൻ ഗോവയിൽ ചെന്ന ഇരിക്കുമ്പോൾ ആലക്സന്ത്രയോസു മെത്രാൻ ഒരു എഴുത്തു കൊടുത്തയച്ചതിന്റെ താല്പൎയ്യം ഇപ്രകാരംകാണുന്നു. "ആക്കദിയാക്കോന്റെ നാമം മായിക്കുന്നതിനു പണമല്ലാതെ മറെറാന്നും ഇനിക്കു വേണ്ടാ ആയാളെ ബഹു നിന്ദയായിരിക്കുന്നു" ആലക്സന്ത്രയോസു മെത്രാൻ ൧൬൮൭ൽ തന്റെ മരണം വരെക്കും ആ സ്ഥാനത്തിലിരുന്നു. പിന്നെ ആ കൂട്ടരിൽ ഒരുത്തനും ആ സ്ഥാനം കിട്ടുന്നതിനു ഇട വരാതെ കൊതിച്ചു പാൎക്കുന്നു; എങ്കിലും കൊടുക്കുന്നില്ല. അന്നു ഇവൎക്കു ചേൎന്ന തെക്കുംഭാഗരും വടക്കുംഭാഗരും ഉൾപ്പെടെ ൮൫ പള്ളികളും മററെ ഭാഗക്കാരൊടു ചേൎന്ന അങ്ങിനെ തന്നെ ൪൪ പള്ളികളും ഉണ്ടായിരുന്നു. (൧) മേൽ കാണിച്ചപ്രകാരം രണ്ടായിപ്പിരികയിൽ പറങ്കിയൊടു ചേൎന്നവൎക്കു "പഴയകൂററുകാർ" എന്നും പറങ്കിയുടെ ബലാധികാരമൊഴിച്ചു സ്വയാധീനം പ്രാപിച്ചവൎക്കു "പുത്തൻ കൂററുകാർ" എ

(൧) മലയാളത്തു നിന്നുള്ള കത്തുകൾ '൧൦൯-ാം പുറം. അന്നു രണ്ടു വകക്കാൎക്കും കൂടെയുണ്ടായിരുന്ന പള്ളികളുടെ പേരുകൾ കൂടെ കാണിച്ചാൽ

ന്നും പേർ പറഞ്ഞു പോരുന്ന. ഇങ്ങിനെ പഴയതെന്നും പുത്തനെന്നും പേരുകളായി പിരിഞ്ഞു എന്ന വരികിലും അങ്ങോട്ടുംഇങ്ങോട്ടുമുള്ള സഹവാസവും കൂടികഴിച്ചിലും വിവാഹവും മുടക്കീട്ടില്ലാഞ്ഞു. ചില പള്ളികൾ രണ്ടു കൂട്ടക്കും പൊതുവിലായിരുന്ന. എന്നാൽ വിവാഹസംഗതിയിൽ പഴയകൂറുകാർ ഒരു ഉപായ തന്ത്രം പ്രയോഗിച്ചു വന്ന. ആയതു പുത്തനിൽനിന്ന പഴയതിലേക്കു പെണ്ണുങ്ങളെ അങ്ങോട്ടു എടുക്കയല്ലാതെ അവരുടെ കന്യകമാരെ ഇങ്ങോട്ടു കൊടുക്കുകയില്ല. വേണമെങ്കിൽ പുരുഷൻ അങ്ങോട്ടു ചെരണം. അതും കൂടാതെ എവിടെ എങ്കിലും പഴയ കൂറുകാർ അല്പം ജനം തന്നെയുണ്ടായിരുന്നാലും അവർ അവിടെ പള്ളിവയ്ക്കും. അതിന സമീപമുള്ള പുത്തൻകൂറുകാരെ കാലക്രമംകൊണ്ടു അവരുടെകൂട്ടത്തിലാക്കും. പഴയകൂററിലുള്ള തെക്കുംഭാഗരോ ആ കൂറുകാരൊടു കൂടികഴിച്ചിലും വിവാഹവും ഇല്ലാതെ നടന്ന വരുന്ന.

വിശേഷമുണ്ടെന്ന കരുതി അവയെ താഴെ ചേത്തിരിക്കുന്ന.

**പഴയകൂറുവക.**

൧ അങ്കമാലി
൨ ആലങ്ങാട്ട +
൩ ആരക്കുഴ
൪ ഉദിയമ്പെരൂര *
൫ എടപ്പള്ളി
൬ എനാംവാക്കൽ
൭ കടുത്തുരുത്തി *
൮ കല്ലൂക്കാട
൯ കാഞ്ഞിരപ്പള്ളി
൧൦ കാഞ്ഞൂര
൧൧ കൊടുങ്ങല്ലൂര
൧൨ കൊടമാളൂർ
൧൩ കോതമങ്ങലം
൧൪ കുറവലങ്ങാട
൧൫ ചങ്ങനാശേരി
൧൬ ചുങ്കം *
൧൭ ചേപ്പുങ്കൽ
൧൮ ചൊവ്വര
൧൯ പറവൂർ വടക്കെത
൨൦ ടി തെക്കെത
൨൧ പാലൂര
൨൨ പുറക്കാട
൨൩ പുളിംകുന്ന
൨൪ മുട്ടുചിറ
൨൫ മുട്ടം

**പുത്തൻകൂറുവക**

൧ അങ്കമാലി
൨ അകപ്പറമ്പ
൩ ഓമല്ലൂര
൪ കണ്ടനാട
൫ കല്ലൂപ്പാറ
൬ കല്ലൂച്ചേരി
൭ കടമ്പനാട
൮ കരിങ്ങാച്ചിറ
൯ കടമററം
൧൦ കല്ലെട്ട
൧൧ കായംകുളം
൧൨ കാത്തികപ്പള്ളി
൧൩ കുണ്ടറ
൧൪ കൊട്ടാരക്കര
൧൫ കുന്നിക്കുരുടി
൧൬ കുറുപ്പംപടി
൧൭ കോട്ടയം വലി,*+
൧൮ ടി ചെറിയത
൧൯ കോലഞ്ചേരി
൨൦ കോഴഞ്ചേരി
൨൧ കൊല്ലം
൨൨ ചാട്ടുകുളങ്ങര
൨൩ ചെങ്ങന്നൂര
൨൪ ചെമ്പിൽ +
൨൫ ചേപ്പാട
൨൬ തിരുവാംകോട
൨൭ തുമ്പമൺ
൨൮ തേവലക്കര
൨൯ നിരണം
൩൦ പട്ടമനപറവൂർ
൩൧ തെക്കൻപറവൂര
൩൨ പള്ളിക്കര
൩൩ പൊറവം
൩൪ മാമലച്ചേരി *
൩൫ മാവേലിക്കര
൩൬ മാരാമൺ
൩൭ മണർകാട
൩൮ മുളന്തുരുത്തി
൩൯ മുളക്കുളം
൪൦ റാക്കാട
൪൧ വെൺമണി
൪൨ ചിറായി
൪൩ നടമേൽ
൪൪ ചാത്തന്നൂര

* തെക്കുംഭാഗരുടെതു    + രണ്ടു കൂട്ടക്കാൎക്കും പൊതുവിലുള്ളത

പുത്തൻ കൂററുകാരൊ മററവരെ ഇങ്ങോട്ടു തിരിക്കുന്നതിനും കൂട്ടത്തിലുള്ളവരെ വിടാതെ സൂക്ഷിക്കുന്നതിനും അത്ര ശ്രദ്ധയുള്ളവരായിരുന്നില്ല. എന്തെന്നാൽ ഇവൎക്ക ഒത്താശ ചെയ്തു കൊടുക്കുന്നതിനും ഉത്സാഹിപ്പിക്കുന്നതിനും ആളുകൾ ഇല്ലാഞ്ഞു. മററവൎക്കൊ അവ രണ്ടും യൂറോപ്യന്മാരിൽനിന്നുണ്ടായിരുന്നു. പകലൊമററം തറവാട പഴയ കൂറായി തിരിഞ്ഞുപോയതിനാൽ ആ തറവാട്ടിൽനിന്നു ഒരാളെ ഇങ്ങോട്ടു എടുത്ത പഠിപ്പിച്ചു പട്ടംകൊടുത്ത മെത്രാനാക്കികൊണ്ടുവന്നു എന്നാൽ മട്ടീനിൽ ആ സ്ഥാനമായിരിക്കുന്ന "അന്തിയൊക്കിന്റെ മാർഇഗ്നാത്യൊസ പാത്രിയൎക്കിന്റെ" കല്പനപ്രകാരം ഓൎശലെമിന്റെ മെത്രാനായി അഞ്ചാം പാത്രിയൎക്കെന്നു പറഞ്ഞുപൊരുന്ന മാർഗ്രിഗൊറിയുസ* ൧൬൬൫ൽ മലയാളത്തുവന്നു ഠരം കാലം തൊട്ടാകുന്നു മലയാളത്തുള്ള സുറിയാനിക്കാർ നെരെ അന്തിയോക്യ പാത്രിയൎക്കിന്റെ കീഴിൽ യാക്കോബ്യ* സുറിയാനിക്കാരായി തീൎന്നതു. എന്നാൽ ൧൬൮൧മുതല്ക്കെന്നു (ഫ) റെനൊഡൊറസ്സു പറയുന്നുണ്ടു താനും. ഇതിന മുമ്പിൽ പാൎസികളും പിന്നെ കൽദയരും ചിലപ്പോൾ മിസ്രയിമിലെ യാക്കോബ്യരും ഇവൎക്ക മെത്രാന്മാരായിട്ട വന്നിട്ടുണ്ട. മേല്പട്ടക്കാർ ഇല്ലാതെയിരുന്നപ്പോൾ വരുന്നവരുടെ വിശ്വാസത്തിലുള്ള ഭേദങ്ങളെ അത്ര കഴിച്ചുനോക്കാതെ സ്വീകരിക്ക പതിവായിരുന്നു. എന്നാൽ അന്തിയോക്യ യാക്കോബ്യർ വന്ന അവരുടെ മതം നടത്തിയ ശേഷം സുറിയാനിക്കാൎക്ക നെസ്തൊൎയ്യക്കാരോട ഉൾ ശങ്ക തോന്നിയപ്രകാരം വഴിയെ കാണാം. റോമാ മതത്തോടുള്ള വെറുപ്പു കൊണ്ട ആ വക ഒഴികെ ഏതെങ്കിലും ഒരു മെത്രാനെ കിട്ടിയെങ്കിൽ മതി എന്ന വിചാരിച്ചു പല കൂട്ടരും വരുവാനായി ഇവർ കത്തുകൾ എഴുതിയതിനാൽ അറിയാം.

* ഓൎശലേമിലെ മെത്രാനെ അഞ്ചാംപാത്രിയൎക്കെന്നും ഗ്രിഗൊറിയുസ എന്നും സാമാന്യം പറഞ്ഞു വരുന്നു. മപ്രിയാനായെ തെററായിട്ടൊ എന്തൊ കാതൊലിക്കാ എന്നും ബസ്സെലിയൂസെന്നും പറയാറുണ്ട. +യാക്കൊബ്യരുടെ ഉത്ഭവം അഞ്ചാം ശതാബ്ദത്തിങ്കൽ യാക്കൊബ ബറാമിയൂസ (ബുൎദാനാ) എന്നൊരു സന്ന്യാസി എവുത്തിക്കൊസിന്റെ മതഭേദമായ എക സ്വഭാവക്കാരുടെ തലവനായി തീൎന്നു. ഠരം ദേഹത്തിൽ നിന്ന ആ കൂട്ടക്കാൎക്ക യാക്കൊബ്യരെന്ന പേരുണ്ടായി. ഇവരൊ അന്തിയോക്യ അലെക്സന്ത്ര്യ എന്നയിട വകകളിൽ ആ മതം നിറച്ചതു കൂടാതെ ന്യൂബിയാ അബിസ്സിനിയാ വരെയും അതു പരത്തി ചാൎല്മാൻ സഭാചരിത്രം ൧൬൩-ാം പുറം.

(ഫ) അസ്സെമാൻ ൩-ാം പുസ്തകം. ൨-ാം ഭാഗം. ൪൬൨-ാം പുറം.

മാർ ഗ്രിഗോറിയൂസ മാർ തോമ്മാ മെത്രാന്റെ സ്ഥാനം സ്ഥിരപ്പെടുത്തികൊടുത്തു അപ്പോൾ സുറിയാനിക്കാർ റോമാ വഴക്കപ്രകാരം പുളിപ്പുകൂടാത്ത അപ്പമാകുന്ന പത്തീറാകൊണ്ടു കുറബാന കഴിച്ചുവന്നു. ഗ്രിഗോറിയൂസ അതു മാററി യാക്കോബ്യ സുറിയാനിക്കാരുടെ മര്യാദ പ്രകാരം പുളിപ്പുകൂട്ടിയുള്ള ഹമ്മീറാകൊണ്ടു കഴിപ്പിച്ചു തുടങ്ങി ൧൭൭൨ൽ ഒന്നാം മാർ തോമ്മാ മെത്രാൻ രണ്ടാം മാർ തോമ്മായെ നിയമിച്ച ശേഷം അങ്കമാലിക്കരെ ചെറിയ പള്ളിയിൽവച്ചു മരിച്ചു അവിടെ അടക്കംചെയ്യപ്പെട്ടു.

൧൭൮൪ൽ മത്തിയൂസ യൌസേപ്പെന്ന ഒരു മെത്രാൻ പാപ്പാമതം നടത്തുവാനായിട്ടു മലയാളത്തു വന്നു വരാപ്പുഴെ മിശ്യോൻ സ്ഥാപനകൾ ഉണ്ടാക്കിയിരുന്നു ൧൭൮൯ൽ അന്ത്രയോസെന്നു ഒരു പരദേശസുറിയാനിക്കാരൻ വന്നിരുന്നു ഠരംദേഹം മലയാളത്ത ഏഴ വൎഷം ഇരുന്നുയെന്നും ലഹരിപ്രിയനായിരുന്നു എന്നും അറിയുന്നതല്ലാതെ മററു വിശേഷങ്ങൾ ഒന്നും അറിയപ്പെട്ടന്നില്ല. കല്ലടയാററിൽ കുളിച്ചപ്പോൾ നിലവിട്ടു കുടിച്ചുചാകയും ചെയ്തു. ഇയ്യാൾ വൈദികനൊ എന്നും സന്ദേഹമുണ്ടു. ൧൭൯൫ൽ മാർ ഗ്രിഗോറിയൂസ പട്ടമനപവൂരിൽ വെച്ചു മരിക്കയും ചെയ്തു.

മേലെഴുതിയ ആണ്ടിൽ തന്നെ മാർ ബസ്സെലിയൂസ കാതൊലിക്കായും * മാർ ഠരംവാന്ന്യൂസ എപ്പിസ്കോപ്പായും മററു ചില പട്ടക്കാരും പരദെശത്തുനിന്നു വന്നു. കാതൊലിക്കാ വന്ന പന്ത്രണ്ടാം പക്കം കോതമംഗലത്തു ചെറിയപള്ളിയിൽ വച്ച മരണം അടകയും ചെയ്തു. മാർ ഠരംവാന്ന്യൂസ സഭ കാര്യങ്ങളെ നടത്തി വന്നു. രണ്ടാം മാർ തോമ്മാ നിരണത്തുവച്ചു ഇടിവെട്ടേററു മരിച്ചതിനാൽ മൂന്നാം മാർ തോമ്മായെയും നിയമിച്ചു പല ക്രമങ്ങളും യാക്കൊബ്യരുടെ വിധത്തിൽ ആക്കി അനന്തരം ഒന്നു രണ്ടു സംവത്സരം കഴിഞ്ഞ മൂന്നാം മാർ തോമ്മാ നാലാം മാർ തോമ്മായെ നിയമിച്ചു മുളന്തുരുത്തിൽ വച്ചു മരിച്ചു.

൧൮൦൦ൽ മാർ സിമെയൻസ എന്നൊരു നെസ്തൊരിയ്യ മെത്രാൻ മലയാളത്തുവരികയിൽ യെശചിത്തരുതാഞരു വ

* കല്ദായക്കാർ അല്ലെങ്കിൽ നെസ്തോരിയ്യക്കാരുടെ ഗുരുസ്ഥാനം ആദ്യത്തിങ്കൽ താരിസിലും പിന്നെ സെലൂക്കിയായിലും ബഗ്ദാദിലും ആയിരുന്നു. ആ

ച്ചു തടഞ്ഞുകളുഞ്ഞു. എന്നാൽ കാർമിലീത്തക്കാർ ചെന്ന അയാളെ മലയാളത്തിന്നു പുറത്തുകളുയാമെന്നു പറഞ്ഞുംകൊണ്ടു കയ്യെററുകൊണ്ടു വന്ന ആലങ്ങാട്ടു പള്ളിയിലിരുത്തി കുറെ താമസിപ്പിച്ച ശേഷം പുതുശ്ശേരിക്കു അയച്ചുകളുഞ്ഞു.

പിന്നെ ൧൭൦൫ൽ മാർ ഏലിയാസ * കാതോലിക്കായുടെ വരുത്തി പ്രകാരം നെസ്തോര്യക്കാരൻ മാർ ഗബ്രിയെലെന്നൊരു മെത്രാൻ വന്നു. എന്നാറെ മലയാള സുറിയാനിക്കാരിൽ പലൎക്കും ആയാളെ കൈക്കൊൾവാൻ മനസ്സില്ലാഞ്ഞു. ആകയാൽ അങ്ങോര പത്തീറാകൊണ്ടും ഹമ്മീറാകൊണ്ടും കുറുബാന കഴിച്ചു. നാലാം മാർ തോമ്മായുമായി ഇണങ്ങിപ്പോയില്ല ആയ്യതുകൊണ്ടു നാലാം മാർ തൊമ്മാ തന്നെ അഞ്ചാം മാർ തോമ്മായെ നിയമിച്ചു. ൧൭൩൧ൽ ഗെബ്രിയെൽ മെത്രാൻ കൊട്ടയത്തു ചെറിയ പള്ളിയിൽ വച്ചു മരിക്കയും ചെയ്തു.

൧൭൦൯ലും ൧൭൨൦ലും അഞ്ചാം മാർതോമ്മാ മദ്ബിനിലേക്കു രണ്ടു കത്തുകളെ അയച്ചാറെ അവ മററു കൈകളിൽ അകപ്പെട്ടു ഭാഷപ്പെടുത്തിയിരിക്കുന്നപ്രകാരം കാണ്മാനുണ്ടു.

സുറിയാനിക്കാർ ഒരു മെത്രാനെ വരുത്തി കൊടുക്കുന്നതിന്നു ലന്തകളോടു അപേക്ഷിച്ചാറെ ഹെസക്കിയെൽ റാബി എന്ന ഒരു കച്ചവടക്കാരൻ മുഖാന്തിരം മാർ ൟവാന്ന്യൂസ മപ്രിയാനായെ അന്തൊനിയൂസ എന്നൊരു ശിംശാനാ ബസ്സൊറായിൽനിന്നു ഒരു ലന്തക്കപ്പലിൽ കൊണ്ടുവന്നു. ആ ദേഹം വന്നാറെ പള്ളികളിൽ കണ്ട സ്വരൂപങ്ങൾ വെട്ടിതകൎക്കയും തീ കത്തിക്കയും ചെയ്ക നിമിത്തം മെത്രാനും ജനങ്ങൾക്കും നീരസമായി മൂന്നു നാലു സംവത്സരങ്ങൾ ഇരുന്ന ശെഷം ൧൭൫൧ എപ്രിൽ ൨൩-നു തിരികെ അയച്ചുകളുഞ്ഞു + ആദേഹം പല കത്തങ്ങളെയും ജനങ്ങളെയും വട്ടത്തൊപ്പി ഇടുവിച്ച പ്രകാരം അറിയപ്പെടുന്നു.

---

സ്ഥാനക്കാരന്ന് കാതൊലിക്കാ എന്ന പെർ പറയപ്പെടുന്നു. ൧൫൫൯ൽ ആസ്ഥാനം മൂസലിലായി. ഏലിയാ കാതൊലിക്കാ എന്നു പെരെടുത്തു. പാത്രിയാൎക്കീന്നും ചിലപ്പോൾ പറയാറുണ്ടു.

"ചാമ്മൻ സഭാചരിത്രം" ൪൧-ാം പുറം. ബസ്സെലിയൂസ കാതൊലിക്കാ എന്നു പറഞ്ഞിരിക്കുന്നതു കൽദായ കാതൊലിക്കാ നെസ്തൊര്യക്കാരനായി തിരിഞ്ഞു പൊയതിനാൽ പകരമായി അന്ത്യൊക്യാ പാത്രൃൎക്കു നിയമിച്ചതായിരിക്കുമെന്നു തൊന്നുന്നു.

+ കൊച്ചിയുടെ ചരിത്ര സംഗ്രഹം. ൨൨ാം പുറം.

അന്തൊനിയുസിനെ പിന്നെയും വരുത്തി വെറൊരു മെത്രാനെ വരുത്തി കൊടുക്കെണമെന്നു ചട്ടം കെട്ടിയതിനാൽ ൧൭൫൧-ൽ ഒരുകിളപ്പരദെശികൾ കൊച്ചിയിൽ വന്നിറങ്ങി. അവരുടെ പെരുകളാവിതു മാർ ഗ്രിഗൊറിയുസും അലാബനാട്ടിൽ വെവ്ച്ചാനഗരയിലെ ചക്രുള്ളാ എന്ന മാർ ബസ്സെലിയുസ കാതൊലിക്കായും മൂസലിലെ ആസൊർ നഗരിയിൽ നിന്നുള്ള ൟവാന്യൂസും ഒരു കോർ എപ്പിസ്കൊപ്പായും ഏതാനും കശീശന്മാരും ശിംശാനന്മാരും തന്നെ. ആവരെ കൊണ്ടുവന്ന വകെക്കു ലന്തകൾ മാർ തോമ്മാ മെത്രാനൊടു പന്തീരായിരം രൂപാ കേവു കൂലി മുതലായ വകെക്കു ചോദിച്ചതിനാൽ മലയാളയിടവകയിൽ പത്തൊമ്പതു സംവത്സരത്തെ കുഴപ്പങ്ങൾ ഉണ്ടായി. ൧൭൬൧-ൽ അഞ്ചാം മാർ തോമ്മാ ആറാം മാർ തോമ്മായെ നിയമിച്ചു താൻ "ന്യദിൽ" മരിച്ചു. പിന്നെ പരദെശ വൈദികർ ആറാം മാർ തോമ്മാ മെത്രാനൊടു എകമത്യപ്പെട്ടു തന്നെ മാർ ദിവന്നാസ്യോസ എന്ന നാമധെയത്തൊടെ ൧൭൭൦-ൽ പുനരാവൎത്തനമായി നിരണത്തു വച്ചു പട്ടം കെട്ടി. പരദെശത്തു നിന്നു നാട്ടു മെത്രാനു കൊടുത്തയച്ചിരുന്ന വടിയും സ്ലീവായും * മോതിരവും കൊടുത്തു. സുറിയാനിപ്പട്ടക്കാരുടെ വിവാഹം ഉദിയമ്പെരൂർ സൂനഹദോസിൽ വച്ചു മുടക്കിയിരുന്നതിനെ പരദെശ മെത്രാന്മാർ മാററി, കണ്ടനാട്ടു കൊമ്പൻ മാമ്മലച്ചെരിയിൽ കൊനാടൻ മുളന്തുരുത്തിയിൽ ചന്ദ്രിനൻ, പാത്തന്തുർ കത്തനാര എന്നിങ്ങിനെ നാലു പേരെ കൊണ്ടു വിവാഹവും കഴിപ്പിച്ചു. പിന്നെയും ൟ ഇടവകയിൽ സമാധാനമുണ്ടായി എന്നു പറഞ്ഞു കൂടാ എന്തെന്നാൽ ൧൭൭൨ൽ കാട്ടുമങ്ങാട്ടു റെമ്പാൻ രോഗിയായി കിടന്ന മാർ ഗ്രിഗൊറിയൂസിൽ നിന്നു മാർ കൂറിലൊസെന്ന സ്ഥാനം വാങ്ങിച്ച പ്രകാരം പെരുമ്പടപ്പിൽ ബൊധിപ്പിച്ച അവിടെ നിന്നു ആ വകെക്കു ഒരു തീട്ടൂരം വാങ്ങിച്ചു കൊണ്ടു അവിടങ്ങളിലുള്ള പള്ളികളിൽ സഞ്ചരിപ്പാൻ തുടങ്ങി.

## തീട്ടൂരത്തിൻെറ പകൎപ്പു.

"അരുളിച്ചെയ്കു;—നമ്മുടെ കൂറിലോസിനു—

എന്നാൽ മലംകരെ പുത്തൻ കൂററിലുള്ള പള്ളിയിടവ

* കുരിശു. (Crosier)

ക്കെക്കു ഒക്കെയും മെത്രാന്റെ സ്ഥാനമായിട്ടുള്ളതൊക്കെയും നടക്കത്തക്കവണ്ണം കല്പിക്കയും ചെയ്തു. കീഴനാളിൽ മെത്രാന്മാര നടത്തിയിരുന്നവണ്ണം ഒക്കെയും നടന്ന അനുഭവിച്ചു കൊള്ളത്തക്കവണ്ണം കല്പിച്ച നാം തീട്ടം തന്നു. എന്നാൽ ഇതു കൊല്ലം ൯൮൭-ാമത മകര ഞായററിൽ കല്പിച്ചരുളിയ മെയ്ക്കു കോവിലകത്തിരുന്തരുളെ പൌവത്തിൽ അമ്പാടി കയ്യെഴുത്തു.”

ഠരം സംഗതിക്കു മാർ ദീവന്നാസ്യൊസ തിരുവിതാങ്കോട്ടു സക്കാരിൽ ആവലാധിപ്പെട്ടു അവിടെനിന്ന പെരുമ്പടപ്പിലെക്കു ആളുയച്ചു ആ കാൎയ്യം കുമദോരിൽ വിസ്തരിച്ചാറെ ന്യായക്കേടെന്നു തെളികയാൽ കാട്ടുമങ്ങാടന്റെ തീട്ടൂരം വയ്പിച്ചു ആ പക്ഷം പിടിച്ചുനിന്നവൎക്കു ൩൦൦൦ കലിപ്പണം പിഴ കല്പിക്കുകയും ചെയ്തു. *

ആ സംഗതിക്കു മാർ തോമ്മാ മെത്രാൻ എന്ന മാർ ദിവന്നാസ്യോസിനു പെരുമ്പടപ്പിൽ നിന്നു കൊടുത്ത തിട്ടൂരത്തിന്റെ പകൎപ്പ്.

“അരുളിച്ചെയ്തു:—നമ്മുടെ മാർ തോമ്മാ മെത്രാനു—

എന്നാൽ പര രാജ്യത്തുനിന്നു വന്നിരുന്ന മെത്രാനോടു കാട്ടുമങ്ങാട്ടു റെമ്പാൻ സ്ഥാനമേററതിന്റെ ശേഷം ആയത മൎയ്യാദയല്ലാതെ ചെയ്തിരിക്കുന്നതാകുന്നു എന്നും കീഴിലെ പോലെ നടത്തിച്ചു തരേണമെന്നും പുത്തൻ കൂററിലുള്ള ആളുകളും മെത്രാനും കൂടി നമ്മോട സങ്കടം പറകകൊണ്ടു കീഴമൎയ്യാദ നടന്നിരിക്കുന്നതിനെ നാം വിചാരിച്ചാറെ കാട്ടുമങ്ങാട്ടു റെമ്പാനു മെത്രാന്റെ സ്ഥാനമേല്പാൻ ന്യായമുള്ളതല്ല എന്നു നമുക്കു ബോധിക്കകൊണ്ടും കൊച്ചികോട്ടയിൽ കുമദോരിൽ കേട്ടാറെയും ന്യായമല്ലന്നു വിധിച്ച അപ്രകാരം നമുക്കു കോട്ടയിൽനിന്നും എഴുതിവരികകൊണ്ടും കാട്ടുമങ്ങാട്ടു റെമ്പാനു മെത്രാന്റെ സ്ഥാനമേല്പാൻ ന്യായമില്ലെന്നു നാം നിശ്ചയിച്ച കാട്ടുമങ്ങാട്ടു റെമ്പാനെ മെത്രാന്റെ അടുക്കൽ കൂട്ടി അയക്കുന്നു. കാട്ടുമങ്ങാട്ടു റെമ്പാൻ സ്ഥാനം ഏല്ക്കുന്നതിനു മുമ്പെ കീഴിൽ നടന്നു വന്നതിന്മണ്ണം ഒരു പോരായ്കവരുത്താതെ നടത്തിച്ചുകൊള്ളുമാറും കല്പിച്ച നാം തിട്ടം തന്നു. എന്നാൽ കൊല്ലം ൯൮൯-ാമതു മിഥുന മാസം ൨൧നു- കല്പിച്ചരുളിയ മെയ്ക്കു ചിറയ്ക്കൽ

* “സെന്ത തൊമ്മാ ക്രിസ്ത്യാനികൾ”

കോവിലകത്തു ഇരുന്നരുളെ പള്ളിയിൽ കണ്ടൻ കുമാരൻ കൈ എഴുത്തു."

മേലെഴുതിയ തിട്ടൂരപ്രകാരം മാർ ദീവന്നാസ്യോസ കാട്ടുമങ്ങാടനെ ൧൭൭൯ൽ സ്ഥാനഭ്രംശം ചെയ്കയും ചെയ്തു.

൧൭൭൮ൽ പഴയ കൂറ സുറിയാനിക്കാരിൽ കരിയാററിൽ ഔസേപ്പു മല്പാനും പാറേമ്മാക്കൽ തൊമ്മൻ കത്തനാരും കൂടെ സീമെക്കു പോയി പോർത്തുഗാൽ രാജാവിനെയും മാർ പാപ്പായെയും കണ്ടു അവർ ഇംഗ്ലാണ്ടു വരെക്കും ചെന്നു മല്പാൻ കൊടുങ്ങല്ലൂർ മെത്രാനായിട്ടു ഗോവയിൽ വന്നിറങ്ങുവാൻ സംഗതി വന്നാറെ എങ്ങിനെയൊ അവിടെ വച്ചു മരിച്ചു തൊമ്മൻ കത്തനാരെ അവിടെനിന്നു പഴയകൂർ സുറിയാനിക്കാൎക്കു ഗവൎണ്ണദോരാക്കി അയച്ചു ൧൭൮൯ൽ മലയാളത്തെത്തി * പഴയകൂർ സുറിയാനിക്കാർ ആകപ്പാടെ മത്സരിച്ചു ഒരു സംഘവിധിയുണ്ടാക്കിയതു താഴെ ചേൎക്കുന്നു.

"അങ്കമാലി മുതൽ മലങ്കരെ പള്ളിക്കാരെല്ലാവരും അങ്കമാലി വലിയ പള്ളിയിൽ കൂടി പട്ടാങ്ങയുടെ വിശ്വാസത്തിൻെറ വൎദ്ധിപ്പിന്നും തമ്പുരാൻെറ മനൊഗുണത്താലെ നമ്മുടെ പക്ഷക്കു നെറിവിൻെറ നിലയും ഒരിമ്പാടും ഉണ്ടാകുവാനും നമ്മുടെ കാരണവന്മാര നടന്നിരിക്കുന്ന നല്ല മൎയ്യാദെക്കും ക്രമത്തിനും തക്കവണ്ണം നടക്കേണ്ടതിനും മിശിഹാ പിറന്നിട്ടു ൧൭൮൭ാം കാലം കുംഭമാസം പഴയ കണക്കിൽ ൧൬- എഴുതിവച്ച പടിയോലയാവിത."

"നമ്മുടെ കാരണവന്മാര തോമ്മാശ്ലീഹായുടെ കയ്യാലെ ൧൦൦ശൊമിശിഹായുടെ പട്ടാങ്ങയുടെ മാൎഗ്ഗം കൈക്കൊണ്ടതിൻെറ ശേഷം ൧൫൯൯ാമാണ്ടിൽ അങ്കമാലിക്കൽ കിഴക്കെ പള്ളിയിൽ കാലം ചെയ്തു മാർ അബ്രഹാം മെത്രാപ്പൊലീത്തായുടെ കാലത്തൊളവും കൽദായ സുറിയാനിക്കാര മേല്പട്ടക്കാര മലങ്കരെ വാണു നമ്മെ ഭരിച്ചിരിക്കുന്നതിൻെറ ശേഷം പൌലീസ്തുക്കാരുടെ + ശക്തികൊണ്ടു സുറിയാനിക്കാരുടെ വരവും മുടങ്ങി നമ്മുടെ പരിഷക്കാരെ കീഴടക്കി ഭരിച്ചുവരുമ്പോൾ സുറിയാനി

* ഇവർ സീമക്കു പോയ വിവരങ്ങൾക്കു രണ്ടു പുസ്തകങ്ങൾ എഴുതീട്ടുണ്ടു അവ കാണ്മാൻ കിട്ടുകയില്ല.

+ യെശുവിത്തര.

ക്കാരിൽ ഒരു മേല്പട്ടക്കാരൻ നമ്മുടെ ഇടത്ത വരുവാനാ യിട്ടു കൊച്ചിയിൽ വന്നതിന്റെ ശേഷം കടലിൽ താഴ്ത്തി അപജയപ്പെടുത്തിയ പ്രകാരം ബോധിക്കകൊണ്ടു ന മ്മുടെ കാരണവന്മാര മട്ടാഞ്ചേരിയിൽ കൂടി പൊൗലീ സ്സുക്കാരെ ഞങ്ങളും ഞങ്ങളുടെ അനന്തിരവരും കാ ണുകയില്ലെന്നു സത്യവും ചെയ്തു. ആലങ്ങാട്ടു പള്ളിയി ൽകൂടി തോമ്മാ എന്ന ആക്കദിയാക്കോനെ യോഗമാ യിട്ടുമെത്രാനെന്ന പേരു വിളിച്ചു വാഴിച്ചതിന്റെ ശേ ഷം ഗോവയിൽ ഇരുന്ന കാമ്മിലീത്തക്കാരെ വരു ത്തി യൊഗമായിട്ടു പെരുവിളിച്ചു മെത്രാൻ സൈത്തു രൂശ്ശായും വഹിയാ എന്നും റൊമയിൽ ചെന്നു വാഴ്ചയും കൈക്കൊണ്ടു വന്ന ഒരം ദേഹത്തെ തികച്ചു വാഴിക്കാമെ ന്നു യോസെപ്പെന്ന പാദ്രിയെ അയച്ചു പറയിക്കകൊ ണ്ടു അതിന്മണ്ണം സമ്മതിക്കകൊണ്ടു യോസെപ്പെന്ന പാദ്രി റൊമയിൽ ചെന്ന വാഴ്ചയും ഏററ മലയാളത്തിൽ വന്നാറെ മാർ തോമ്മാമെത്രാൻ പട്ടം കൊടുക്കയും സൈ ത്തുരൂശ്ശായും ചെയ്കകൊണ്ടും അതനുസരിക്കാതെ നിന്ന നമുക്കു അലക്സന്തർ എന്ന കത്തനാരച്ചനെ മെത്രാനാ യിട്ടു വാഴിക്കയും ചെയ്തു. ആ ദേഹത്തിന്റെ ഒടുക്കമട്ടു ത്തപ്പോൾ കാമ്മലീത്തക്കാരുടെ ഉപായത്താലെ നമ്മുടെ പക്ഷയിൽ സ്ഥാനവും ബഹുമാന്യതയും ഇല്ലെന്നു വ രുത്തുവാനായിട്ടു മലയാളത്തിലുള്ളവരെ വാഴിക്കെണമെ ന്നുള്ള കല്പന സമ്മതിച്ചു എന്നു വരുത്തുവാനായിട്ടു മല യാളത്തിലുള്ള കുപ്പായക്കാരിൽ റെഫായെൽ പാദ്രിയെ മെത്രാനായിട്ടു വാഴിക്കകൊണ്ടും, കുപ്പായക്കാരിലുള്ള മെ ത്രാനെ സമ്മതിക്കയില്ലെന്നു തുടങ്ങുകകൊണ്ടു നമ്മെ ഭ രിപ്പാനായിട്ടു വന്ന സുറിയാനിക്കാരിൽ മാർ സെമവൊ ൻ മെത്രാനെ പൊൗലീസ്സുക്കാര താണൂര തടഞ്ഞു പാപ്പി ച്ചിരിക്കുമ്പൊൾ കാമ്മലീത്താദശ്നത്തിലുള്ള പാദ്രിമാര അവിടെ ചെന്ന മലയാളത്തുനിന്നും പുറത്തുകളയാമെ ന്നും പറഞ്ഞ പൊൗലീസ്സുക്കാരൊടു കയ്യേററുകൊണ്ടു വ ന്നു ആലങ്ങാട്ടു പള്ളിയിൽകൊണ്ടു വന്നു പാപ്പിച്ചു ആ ദശ്നക്കാര അഞ്ചെലോസ എന്ന പാദ്രിയെ മെത്രാനായി ട്ടു വാഴിച്ചതിന്റെ ശെഷം മാർ സെമവൊൻ മെത്രാനെ കപ്പലിൽ കേററി പുതുച്ചേരിൽകൊണ്ടുചെന്ന ഒരു മു റിയിലിട്ടു പൂട്ടി മനസ്സു മുട്ടിച്ചു മരണം അകപ്പെടുത്തുക

കൊണ്ടും ഇതിന്മണ്ണം പല ഏറെക്കുറവുകളും നമ്മുടെ കാരണവന്മാരൊട ൧൦ രണ്ട യജമാനന്മാരും ചെയ്യിരിക്കകൊണ്ടും മാർ തോമ്മാ മെത്രാൻ ശുദ്ധമാന പള്ളിക്ക വഴക്കം ചെയ്യാമെന്നും ചെയ്യിച്ചുകൊള്ളാമെന്നും പലപ്പൊഴും അപെക്ഷിച്ചാറെയും ഇത്ര നെരവും രണ്ടിടത്തിൽനിന്നും കയ്യൊല്ലായ്കകൊണ്ടും രണ്ടു മേല്പട്ടക്കാരും ഇപ്പൊൾ നമ്മുടെ പക്ഷയൊട ഏറെക്കുറവായിട്ട നേരു വിചാരിക്കാതെ വാലിഭക്കാരെകൊണ്ട പട്ടക്കാരെ പിടിപ്പിച്ച മുറിയിലിട്ട അപായം വരുത്തുകയും വാലിഭക്കാരെ കൊണ്ട പട്ടക്കാരെമേനി ദോഷം വരുത്തുകയും മെത്രാപ്പൊലീത്താ പട്ട മഴിക്കയും ഉടനെ മെത്രാൻ അയാൾക്ക പട്ടം കൊടുക്കകയും മെത്രാൻ മഹറൊൻ ചൊല്ലിയാൽ ഉടനെ മെത്രാപ്പൊലിത്താ പോക്കകയും പാദ്രിമാർ ചില പള്ളികൾതൊറും നടന്നിരുന്നാറെ പരസ്യമായിട്ടും രഹസ്യമായിട്ടും ആറാം പ്രമാണത്തൊട മറുത്തു പല കൂട്ടം ഉതെപ്പുകളും അന്ന്യായങ്ങളും ചെയ്കകൊണ്ടും ആയതുകൊണ്ട മാൎഗ്ഗമില്ലാത്തവരുടെ നിന്ദയും പരിഹാസവും കൊണ്ട നമ്മുടെ പക്ഷക്ക വന്നിരിക്കുന്ന കുറവും സങ്കടവും ഉതെപ്പുകൊണ്ടും ൧൦ സങ്കടങ്ങൾ ഒക്കെയും ശുദ്ധമാനമാർ പാപ്പായുടെ തിരുമനസ്സിലും എത്രയും വിശ്വാസമുള്ള പൊൎത്തുഗാൽ രാജസ്ത്രീയെയും ബൊധിപ്പിക്കത്തക്കവണ്ണം ബഹുമാനപ്പെട്ട നമ്മുടെ കരിയാററിൽമല്പാനെയും പാറയേമ്മാക്കൽ തോമ്മാ കത്തനാരെയും നാമെല്ലാവരും കൂടെ അയച്ചതിന്റെ ശെഷം അവർ പൊൎത്തുഗാലിലും റോമായിലും ചെന്നാറെ മേല്പറഞ്ഞ ശത്രുക്കൾ എഴുത്താലെയും വചനത്താലെയും പല കൂട്ടം ശഠതകൾ വരുത്തുകകൊണ്ടും കാലതാമസം ചെന്നു എങ്കിലും ഉടയതമ്പുരാന്റെ പ്രത്യെകമുള്ള മനൊഗുണത്താൽ ശുദ്ധമാനമാർ പാപ്പായും എത്രയും വിശ്വാസമുള്ള രാജസ്ത്രീയും നമ്മുടെ അപെക്ഷകൾ കൈക്കൊണ്ടു മതിയാകും എന്നു വച്ച ബഹുമാനപ്പെട്ട കരിയാററിൽ മല്പാനച്ചനെ മലങ്കരയിടവകയുടെ മെത്രാപ്പൊലീത്താ ആയിട്ട വാഴിച്ച അയച്ചാറെ അവർ ഗോവയിൽ വന്നതിന്റെ ശേഷം ചതിവാലെ അവജയം വരുത്തുകകൊണ്ടും ഇതിന്മണ്ണം ഉപദ്രവം ചെയ്യുവരെ മേല്പട്ടക്കാരായിട്ട സമ്മതിച്ചു വന്നാൽ ഏറിയ സങ്കടങ്ങളും ഞെരുക്കങ്ങളും വരുത്തുകയും പ

ന്തിയും കൂറം വൎദ്ധിക്കയും ചെയ്യുന്നതല്ലാതെ നമ്മുടെ പരിഷക്കു ഒരു ഗുണവും ഒരു ബഹുമാന്യതയും ഉണ്ടാകയില്ലെന്നും തൊന്നുകകൊണ്ടും മററുള്ള നാട്ടുകളിലും ജാതികളിലും തന്റെതന്റെ പരിഷയിലും പേച്ചിലും മെല്പട്ടക്കാരു വാഴുന്നതു പോലെ നമ്മുടെ പരിഷക്കും മേല്പട്ടക്കാരനമ്മിൽനിന്നു തന്നെ ഉണ്ടാകെണമെന്നും റൊമയിലും പൊൎത്തുഗാലിലും ബൊധിപ്പിക്കകൊണ്ടും മെലിൽ നമ്മുടെ പരിഷയിൽ തന്നെ മേല്പട്ടക്കാരു ഉണ്ടായെ കഴിവുഎന്നും നാം വിശ്വസിക്കകൊണ്ടും നമ്മുടെ പരിഷയിൽ മേല്പട്ടക്കാരുണ്ടായി വരുന്നതിനകം ബഹുമാനപ്പെട്ട ഗവൎണ്ണദോരിന്റെ കല്പനപോലെ പട്ടവും സൈത്തും വാങ്ങിക്കുന്നതല്ലാതെ നമുക്കു മേല്പട്ടക്കാരനായിട്ടു ഒരു ജാതിയെയും കൈക്കൊൾകയില്ലെന്നും ഇപ്പൊൾ നമ്മുടെ മേൽ ഗവൎണ്ണദോരായിട്ടു വാണിരിക്കുന്ന പാറേമ്മാക്കൽ തോമ്മാ കത്തനാരച്ചനെ മെത്രാപ്പൊലീത്താ ആയിട്ടു നാമെല്ലാവരും കൂടെ നിശ്ചയിക്കകൊണ്ടും അപ്രകാരം എത്രയും വിശ്വാസമുള്ള പൊൎത്തുഗാൽ രാജ്ഞിയോടു അപെക്ഷിച്ചാൽ നമ്മുടെ അപെക്ഷ കൈക്കൊണ്ടില്ലെങ്കിൽ പൊൎത്തുഗാൽ രാജാവിന്നു മലങ്കരയിടവകക്കു വാഴ്ച കിട്ടുന്നതിനു മുമ്പിൽ നമ്മുടെ കാരണവന്മാരു കണ്ടിരുന്നതു പോലെ ശുദ്ധമാന പള്ളിക്കു വഴക്കമുള്ള കൽദായക്കാരുടെ മാർ യോസെപ്പു എന്ന പേരുള്ള പാത്രിയൎക്കീസിനെ വഴങ്ങി അവിടെ നിന്നും മെത്രാന്മാരെ വരുത്തി ബഹുമാനപ്പെട്ട നമ്മുടെ ഗവൎണ്ണദോരിനെ വാഴിച്ചുകൊള്ളാമെന്നും, ഇക്കാൎയ്യത്തിന്റെ നിദാനം വരുന്നതിനു മുമ്പിൽ ഒരു മുടക്കം വന്നാൽ ആയത അനുസരിക്കയില്ലെന്നും ഇപ്രകാരം നാമെല്ലാവരും കൂടി നിശ്ചയിച്ചു വച്ചുകൊണ്ടും ഇതിനൊടു മറുത്തു പുറപ്പെടുന്നവരെ പള്ളിയിൽനിന്നും യോഗത്തിൽ നിന്നും അവരെ പുറത്തതിരിച്ചിരിക്കുന്നു. ശേഷമുള്ള പള്ളിക്കാരൊടു കൂടെ ഒരു ഗുണദൊഷമുണ്ടാകയില്ലെന്നും മലങ്കര വ്വൎ പള്ളിക്കാരു കൂടി ബാവായുടെയും പുത്രന്റെയും റൂഹാദകുദിശായുടെയും നാമത്താൽ അങ്കമാലി വലിയ പള്ളിയിൽ ഗീവറഗീസു സഹദായുടെ മുമ്പാകെ എഴുതി വച്ച പടിയോല.

൧൭൭൮ൻ മുതൽ ൧൭൮൬ൻ വരെ കുത്തിയതോട്ടിൽ മാത്തു തരകൻ എന്ന രാജസേവകനും പാറമ്മാക്കൽ ഗവർ

ണ്ണദോരും മുഖാന്തിരം പുത്തൻകൂറസുറിയാനിക്കാരെ പഴയതിലേക്കു തിരിക്കേണ്ടതിന്നു ഏറിയ പ്രയത്നങ്ങൾ ചെയ്തുവന്നു. മാർ ദീവന്നാസ്യോസ മെത്രാപോലീത്തായെക്കൊണ്ടു പഴയകൂറുകാരുടെ ക്രമപ്രകാരം കുറുബാന ചൊല്ലിക്കയും മററുംപല ശല്യങ്ങൾ ചെയ്കയും ചെയ്താറെ പുത്തൻകൂററുകാർ അനുസരിക്കാതെ പിടിച്ചുനിന്നു. ആയതിന്നു അന്നു തിരുവാങ്കോടു വാണ ബാലരാമവൎമ്മ കുലശേഖര പെരുമാൾ തമ്പുരാൻെറ കടാക്ഷവും തിരുവുള്ളവും ഉണ്ടായിരുന്നു.

മേലെഴുതിയ ഗവർണ്ണദോരിൻെറ കാലം കഴിഞ്ഞാറെ പഴയകൂറസുറിയാനിക്കാൎക്കു ഒരു ഗവർണ്ണദോർ പോലും ഇല്ലാതെ പുത്തൻചിറ കീഴിലായിട്ടും വരാപ്പുഴ മെത്രാൻെറ കീഴിലായിട്ടും നിന്നുവന്നു. ഒടുവിൽമുഴുവനും വരാപ്പുഴെക്കാരുടെ കൈവശമായി മേലെഴുതിയ സുറിയാനിക്കാരുടെ ആരാധനക്രമം മുഴുവനും സുറിയാനിഭാഷയിലിരിക്കുന്നു എന്നല്ലാതെ അവയുടെ വിധങ്ങൾ ഒക്കെയും ലത്തീൻക്രമപ്രകാരം ഇരിക്കുന്നു. പുത്തൻകൂററുകാരോടുള്ള സകല കൂടിക്കഴിച്ചിലും വിവാഹവും മാററിപ്പൂൎവ്വം മറപ്പിപ്പാൻ വേണ്ടുന്ന സകല യത്നങ്ങളും നോക്കി വരുന്നു ൦രം കൂട്ടരിൽ സ്ത്രീപുമാന്മാൎക്കു സന്ന്യാസാശ്രമങ്ങളും ഇപ്പോൾ ഉണ്ടു റോമാവഴക്കമെങ്കിലും സുറിയാനിക്കാരനായിട്ടു ഒരു മെത്രാനെ കിട്ടണമെന്നു ഇപ്പോഴും അവൎക്കു ആഗ്രഹമുണ്ടു കുറഞ്ഞൊരിടെക്കു മുമ്പിൽ തോമ്മാ മെത്രാൻ എന്നൊരു സുറിയാക്കാരൻ കൽദയായിൽനിന്നു വന്നാറെ എല്ലാവൎക്കും കൈക്കൊൾവാൻ മനസ്സുണ്ടായിരുന്നു എങ്കിലും രണ്ടു പക്ഷമുണ്ടാക്കി ആ ദേഹം തിരിച്ചുപോകേണ്ടതിന്നു ഇട കൂട്ടി ഒരു പക്ഷക്കാർ ഇപ്പോൾ കൊടുങ്ങല്ലൂർ ഗവർണ്ണദോരിനൊടും മറെറ പക്ഷക്കാർ വരാപ്പുഴെ മെത്രാനോടും ചേൎന്നു നില്ക്കുന്നു ഇതല്ലാതെയും സ്വജാതി മെത്രാനുണ്ടാകുന്നതിന വെറെ ചില്ലറ ശ്രമങ്ങൾ കഴിച്ചിട്ടുണ്ടു ഏതാനും നാട്ടുകാർ സ്ഥാനമെല്ലാൻ കൽദയായിൽ പോയി ഒരാൾ നെസ്തൊൎയ്യ മെത്രാനോടു സ്ഥാനവുമേററു വന്നാറെ തൻെറ കൂട്ടരിൽ ഒരുവനും തന്നെ താങ്ങാഞ്ഞതിനാൽ സ്ഥാനം ഒഴിഞ്ഞു മുമ്പിലിരുന്നതുപോലെ കത്തനാരായിട്ടു വരാപ്പുഴയോടുചേൎന്നു നടന്നുവരുന്നു ഇങ്ങിനെ ഇവരുടെ തല്ക്കാലസ്ഥിതി

ഇരിക്കുന്ന യൂറോപ്പുകാരോടുള്ള അധികസഹവാസം കൊണ്ടും മററും പുത്തൻകൂററുകാരെക്കാൾ നാഗരീയത്വത്തിലും ഔദാൎയ്യതയിലും ആചാരങ്ങളിലും അല്പ വിശേഷം വന്നിട്ടുണ്ടെന്നു ഇവരെ സംബന്ധിച്ച പൊതുവിൽ പറയപ്പെടാം.

മാർ ദീവന്നാസ്യോസ കാട്ടുമങ്ങാടന്റെ സ്ഥാനം കഴിച്ചപ്രകാരം പറഞ്ഞിട്ടുണ്ടല്ലൊ അനന്തരം കാട്ടുമങ്ങാടൻ ബ്രിട്ടീഷ സീമയിൽ അഞ്ഞൂരെന്ന ദിക്കിൽ ചെന്ന കുറെ ഭൂമി സമ്പാദിച്ച പള്ളി പണിയിച്ച മെത്രാസ്ഥാനം തിരികെ എടുത്ത ഏകാന്ത വാസമായി ഇരുന്നു ൧൭൯൪ൽ അനുജനെ കൂറിലോസ മെത്രാനായിട്ട നിയമിച്ചു. ആ ദേഹം ൧൮൦൭ൽ ചീരൻ കത്തനാരെ പീലക്സീനോസ എന്ന നാമധേയത്തോടെ അനന്തരവനാക്കി ആയാൾ ൧൮൧൧ൽ കിടങ്ങൻ എന്നു പറയുന്ന രണ്ടാം പീലിക്സിനൊസിനെ നിയമിച്ചു. ഈ കൈവഴി ഇത്രയും ചുരുക്കമായി പറഞ്ഞൊതുക്കിയതു പിന്നീടു ഈ സ്ഥാനക്കാരുടെ വിവരങ്ങൾ നമ്മുടെ ചരിത്രത്തിൽ വരുവാനുള്ളത കൊണ്ടാകുന്നു.

ഇതിനിടയിൽ മാർ ഈവാന്യൊസ എപ്പിസ്കോപ്പാ തന്റെ കൂടെ പാൎത്തിരുന്ന കായംകുളത്തുകാരൻ പീലിപ്പോസ കത്തനാൎക്കും മാർ ദീവന്നാസ്യോസിന്റെ അനന്തരവൻ മാത്തൻ കത്തനാൎക്കും റെമ്പത്വം കൊടുത്ത ൧൭൯൪ൽ ചെങ്ങന്നൂർ വച്ച മരിച്ചു.

൧൭൯൫. ഒക്ടോബർ ൨൦നു- ഇംഗ്ലീഷുകാർ ലന്തകളിൽനിന്നു കൊച്ചിൽ കോട്ട പിടിച്ചു.

൧൭൯൬-ൽ മാർ ദീവന്നാസ്യോസ തന്റെ അനന്തരവൻ മാത്തൻ റെമ്പാനെ ഏഴാം മാർ തോമ്മാ ആയിട്ട പട്ടം കെട്ടി.

൧൮൦൬-ൽ മദ്രാസു ഗവമ്മെന്റിൽനിന്നു ഡാക്തർ കേർ എന്ന പാദ്രിയെ സുറിയാനിക്കാരുടെ വിവരം തിരക്കി ബോധിപ്പിക്കുന്നതിനു അയച്ചപ്പോൾ കണ്ടതും ആ ആണ്ടിൽതന്നെ ഡാക്തർക്ലോദിയൂസ ബുക്കാനാൻ എന്ന പാദ്രിസായ്പു സുറിയാനിക്കാരെ കണ്ട അവരുടെ വിവരങ്ങൾ അറിഞ്ഞ അവൎക്കു സ്വഭാഷയിൽ വേദവാക്യം ഉണ്ടാക്കിച്ചു കൊടുക്കുന്നതിനും മററും പല ഗുണങ്ങൾ ചെയ്യുന്നതിനും കരുതി കല്ക്കത്തായിൽനിന്നു വ

ന്നപ്പോൾ കണ്ടതും മെലെഴുതിയ വയസ്സൻ ദീവന്നാസ്യോസിനെ തന്നെ ആയിരുന്നു. അന്ന അദ്ദേഹത്തിന്നു ൭൮ വയസ്സു പ്രായം. തന്റെ സ്വാധീനമായി അമ്പത്തഞ്ചു പള്ളികളുണ്ടായിരുന്നു. (ഫ)

ബുക്കാനാൻ സായ്പിന്റെ വരവിനാൽ സുറിയാനിക്കാൎക്കു സിദ്ധിച്ചിരിക്കുന്ന നന്മകൾ എന്നും മാഞ്ഞുപോകുന്നതല്ല അവററകളെ വിപരിക്കുന്നതിന്നു നമുക്കു ഇവിടെ സ്ഥലം പോരാ സുറിയാനിക്കാർ അവയെ എന്നും അഭിനന്ദിപ്പാനുള്ളവയാകുന്നു സഹസ്രവൎഷത്തിലധികം പഴക്കമുള്ള തുകൽ കടലാസിൽ എഴുതിയ പഴമയും പുതുമയുമായുള്ള വേദവാക്യത്തിന്റെ പുസ്തകം താൻ കണ്ടനാട്ടുനിന്നു ദീവന്നാസ്യോസ മെത്രാനൊടു വാങ്ങിച്ചുകൊണ്ടുപോയി അച്ചടിപ്പിച്ചു സുറിയാനിക്കാൎക്കു കൊടുത്തതും കൂടാതെ സ്വഭാഷയിൽ പീലിപ്പൊസ റെമ്പാൻ തൎജ്ജമചെയ്തു നാല ഏവൻഗേലിയൊനും മെൽപ്രകാരം തന്നെ ചെയ്യിപ്പിച്ചുകൊടുത്തു. താനും റെസിഡെന്റു മക്കാളി സായ്പുംകൂടി ചൎച്ചമിശ്യോൻസൊസൈററി എന്ന സമുദായക്കാരെ ബോധിപ്പിച്ചു സുറിയാനിക്കാൎക്കു വിദ്യാപരിവൎദ്ധനവും വെദതെളിവും ഉണ്ടാക്കുന്നതിന്നു മിശ്യോനരി പാദ്രികളെ അയപ്പിക്കാമെന്നു വാക്കുംകൊടുത്തു പോയി.

൲൮൱൭-ൽ ദിവന്ന്യോസ്സാറൊസ എന്നൊരു പരദേശമെത്രാൻ വന്നിരുന്നു. ആദേഹം ഔദാൎയ്യശീലക്കാരനും ഗൎവ്വിഷ്ഠനും ആയിരുന്നു തന്റെ വ്യയങ്ങൾക്കു പണം തികയാഞ്ഞാൽ പള്ളിമുതലും എടുക്കും അതുകൊണ്ട നാട്ടുമെത്രാനും ജനങ്ങളും ആദേഹത്തൊടു പിണങ്ങി സൎക്കാരിൽ ബോധിപ്പിച്ചു പിടിപ്പിച്ചു കുറെ നാൾ ആലപ്പുഴെ തടവിൽവച്ചു കപ്പൽ കയററി അയച്ചുകളഞ്ഞു.

മാർ ദീവന്നാസ്യോസ പിന്നെ കുറെ കൂടെയിരുന്നു. ൲൮൱൮ൽ നിരണത്തു വച്ചു മരിച്ചു താൻ ൲൭൰൩ൽ പണിയിച്ച പുത്തൻകാവിൽ പള്ളിയിൽ സ്വാപെക്ഷയാൽ കൊണ്ടുപൊയി അടക്കം ചെയ്തു.

ഏഴാം മാർതോമ്മാ എപ്പിസ്കോപ്പാ തന്റെ കാരണവരുടെ മരണശേഷം ഏറെനാൾ ഇരുന്നില്ല. തനിക്കു ദീ

---

(ഫ) ബുക്കാനാന്റെ ക്രിസ്ത്യാനി അന്വെഷണ പുസ്തകം. ലീയുടെ മലയാളസുറിയാനിക്കാരുടെ ചരിത്രം രണ്ടാം പുറവും ശേഷവും.

നം കലശലായിമരിപ്പാറായി കിടക്കുന്ന സമയത്ത അ നന്തിരവൻ വേണമെല്ലൊ എന്നു വച്ച അദ്ദേഹത്തി ന്റെ അടുക്കൽ നിന്നവർ തന്റെ കൈ എടുത്ത സംബ ത്തിൽ ഒരു കത്തനാരുടെ തലയിൽ വയ്പിച്ചു എട്ടാം മാർ തോമ്മാ എപ്പിസ്കോപ്പാ എന്ന പേരും വിളിച്ചു.

ഇതിൽ വച്ച പിന്നീട വലിയ വ്യവഹാരങ്ങൾക്കും വഴക്കുകൾക്കും ഇടയായിപ്പോയി. എങ്കിലും ആ മെത്രാ ൻ മരണംവരെ സ്ഥാനത്തിലിരുന്നു. ൧൦ം മെത്രാപ്പോലീ ത്തായുടെ പററിലായിരുന്നു റെസിഡെന്റ കർണ്ണൽ മ ക്കാളി സായ്പു സുറിയാനിക്കാരുടെ പൊതുഗുണത്തിനാ യിട്ടു ൩൰൦൦൦ പൂവരാഹൻ എട്ടു പലിശെക്കു ഇട്ടു ആധാരം ൧൱൯൰൮ൽ ഏല്പിച്ചുകൊടുത്തതു. അതിനു ആദേഹത്തിന്നു സായ്പവർകൾ കൊടുത്തയച്ച കത്തിന്റെ പകപ്പ താഴെ ചേക്കുന്നു.

"പുത്തൻകൂറ സുറിയാനിപള്ളികളിൽ ബഹുമാനപ്പെ ട്ട മാർ തോമ്മാമെത്രാനവർകളെ ബോധിപ്പിപ്പാൻ മഹാ രാജശ്രീ കർണ്ണൽ മക്കാളിസായ്പവർകൾ കല്പനെക്കു എ ഴുതുന്നതു എന്തെന്നാൽ.—അങ്ങേ കീഴിലുള്ള പള്ളികളി ലെ മനൊഗുണ പ്രവൃത്തി ചിലവുവകെക്കു ബഹുമാന പ്പെട്ട കുമ്പനിയിൽ ൩൰൦൦൦ പൂവരാഹൻ പലിശെക്കിട്ടിരി ക്കുന്നതിനു ആണ്ടുതോറും ൨൱൪൰ം വരാഹൻ വീതം പലി ശ കൂട്ടുന്നതു തിരുവാങ്കോട്ടു റെസിഡെന്റ സായ്പവർകളു ടെ ഖജനായിൽ നിന്നു അങ്ങു പററുശീട്ടി എഴുതികൊട്ടു ത്ത പലിശവരാഹൻ ഇരുനൂററിനാല്പതും വാങ്ങിച്ചുകൊ ള്ളുവാനുള്ളതാകകൊണ്ടു ഇതൊടു കൂടെ രണ്ടു പററുശീട്ടി അയച്ചിരിക്കുന്നതിൽ അങ്ങെ കയ്യൊപ്പിട്ടു കൊച്ചിയിൽ ഖജനാസറാപ്പു ദാസപ്പൈക്കു കൊടുത്തയച്ചു മേൽപ്ര കാരം പലിശ വാങ്ങിച്ചുകൊള്ളുകയും വേണം. കുമ്പനി യിൽ മുതൽ ഇട്ടിരിക്കുന്നതു പള്ളിക്കണക്കിൽ ധനുമാ സം ൧൰൩ ആകയാൽ പററുശീട്ടുകളിലും ആ തിയ്യതിത ന്നെ ചേൎത്തിരിക്കുന്നു. പററുശീട്ടികൾ കൊടുത്തയച്ച പലിശ വരാഹൻ ൨൱൪൰ം സറാപ്പിനോടു വാങ്ങിക്കുന്ന അവസ്ഥക്കും വേണ്ടുംകാൎയ്യങ്ങൾക്കും എഴുതിവരുവാറാ കയും വേണം. ഇച്ചെയ്തിക്കു എഴുതിയതു, റൈട്ടർ. ജാഞ്ചി തുപ്പാശി. അനന്ത പത്മനാഭൻ. പൂന്തുറയിൽ നിന്നു. ൧൱൯൰൮–ന്നു കൊല്ലം ൻവൃ൫. വൃശ്ചികം ൨൦–നു—"

അനന്തരം ആത്താററുകാരൻ പുലിക്കൊട്ടു ഇട്ടൂപ്പ റെമ്പാൻ തന്റെ പാശ്ചാത്തിൽ ഏതാനും പെരെ ചെത്തും കൊണ്ടു മെത്രാന്റെ ഉദാസീനതയെ പററി അന്നു റെസിഡെന്റായിരുന്ന മണ്ടറൊ സായ്പവകളെ ബൊധിപ്പിക്കയാൽ സുറിയാനിക്കാരുടെ വിദ്യാപരിവദ്ധനക്കായിട്ടു ഒരു പാഠകശാലയുണ്ടാക്കുന്ന വകക്കു മേല്പറഞ്ഞ പൂവരാഹന്റെ നാലാണ്ടത്തെ പലിശ രൂപാ ൩൩൬൦ ഇട്ടൂപ്പ റെമ്പാനെ ഏല്പിച്ചുകൊടുത്തു. സായ്പ അവർകളുടെ മുഖാന്തരത്താൽ തിരുവിതാങ്കൊട്ടു അമ്മ തമ്പുരാട്ടിയും മെലെഴുതിയ വകക്കു സ്ഥലവും ൨൰൦൦൦ രൂപായും ദത്തം ചെയ്തു. ൩൨ പുലയരെയും പണ്ണി ചെയ്യുന്നതിനായിട്ടു ഊഴിയം ഒഴിഞ്ഞു കൊടുത്തു. അതും കൂടാതെ ൨൦,൦൦൦ രൂപായും കല്ലടെ മൺറൊ തുരുത്തെന്ന ഒരു ദേശവും കരമൊഴിവായി കൊടുത്തിട്ടുണ്ടു. പാഠകശാലക്കു ൧൮൧൩ൽ പണ്ണി തുടങ്ങി ഒരു വഷം കൊണ്ടു അതിനെ നിവൃത്തിക്കയും ചെയ്തു. ൧൮൧൬-ൽ റെമ്പാൻ അഞ്ചൂക്കാരൻ കിടങ്ങൻ പീലക്സീനൊസിനൊടു മാർ ദീവന്നാസ്യൊസ എന്ന സ്ഥാനമെററു കൊണ്ടു കൊട്ടയത്തു സിമ്മനാരിയിൽ വന്നുതാമസിച്ചു. മാർത്തോമ്മാമെത്രാനൊ ൧൮൧൬ൽ സംബന്ധത്തിൽ ഒരു കത്തനാരെ ഒമ്പതാം മാർതോമ്മാ ആയിട്ടു സ്ഥാനത്തിൽ ആക്കിയ ശേഷം മരിക്കയുംചെയ്തു. *

൰ം മെത്രാൻ വയസ്സനും ത്രാണി കുറഞ്ഞവനും ആയിരുന്നു. ആകയാൽ ദീവന്നാസ്യൊസ മെത്രാൻ ആയാളുടെ പേരിൽ കുററങ്ങൾ ബൊധിപ്പിച്ചു സക്കാര ആളുകളെയും കൊണ്ടു ആദേഹം താമസിച്ചുവന്ന കടമററത്തു ചെന്നു ആ ദേഹത്തിന്റെ വടിയും മുടിയും സ്ലീവായും ചുവന്ന കുപ്പായവും വച്ചിച്ചു മെത്രാന്മാരുടെ വസ്തുക്കൾ ഉണ്ടായിരുന്നവയും എടുപ്പിച്ചുംകൊണ്ടു കോട്ടയത്തു സിമ്മനാരിയിൽ പൊകയും ചെയ്തു. സ്ഥാനമൊഴിഞ്ഞ അയിപ്പു കത്തനാർ കടമററത്തു പാൎത്ത കാലം കഴിച്ചു. അങ്ങിനെ ആദേഹത്തൊടു കൂടെ പുരാതനമായി നടന്നു വന്ന മെത്രാസ്ഥാനം പകലൊമററം തറവാട്ടിൽ നിന്നു പകന്നു മററാളുകൾക്കു ആകുവാൻ തുടങ്ങി. ൰ം സമയത്തായിരുന്നു മിഡിൽടൊൻ ബിഷൊപ്പു കൊച്ചിയിൽ വ

* സെന്തതോമ്മാ ക്രിസ്ത്യാനികൾ.

ന്നിരുന്നതും സുറിയാനി സഭയുടെ വസ്തുത മുഴുവനും തിരക്കിയറിഞ്ഞതും.

ബുക്കാനാൻ സായ്പിന്റെ വാഗ്ദത്ത പ്രകാരം ചർച്ചുമിശ്യോൻ സൊസൈട്ടി അയച്ചിരുന്ന റവറണ്ടു ബെഞ്ചമിൻ ബെയിലി സായ്പ കൊട്ടയത്തെക്കു വന്നു. (൧) ൧൮൧൭-ൽ മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ കൊട്ടയത്തു സിമ്മനാരിയിൽ വച്ചു മരണം പ്രാപിക്കയും ചെയ്തു. ആദേഹം ഈശ്വരഭക്തനും വ്രതക്കാരനും ആയിരുന്നു എന്നു പറയപ്പെടുന്നു.

അനന്തരം തിരുവിതാംകോട്ടു കൊച്ചിക്കു മെത്രാനില്ലാതെ ഭവിക്കയാൽ അഞ്ഞൂക്കാരൻ പീലക്സിനൊസു ഇങ്ങോട്ടെക്കു ഒന്നു വരെണ്ടി വന്നു അന്നു വികാരി ജെനറാൾ ആയി കാര്യാദികൾ നടത്തി വന്ന കോട്ടയത്ത പുന്നത്ര ഗീവറുഗീസ കത്തനാരെ ൧൮൧൮-ൽ മാർ ദീവന്നാസ്യോസായിട്ടു പട്ടം കെട്ടി. ഈ മെത്രാൻ സുറിയാനിക്കാരുടെ ഗുണപ്രാപ്തിക്കു വെണ്ടി ബുക്കാനാൻ സായ്പ പറഞ്ഞിരുന്ന ആന്തര സിദ്ധിക്കു ഒത്തു പ്രവൃത്തിക്കുന്നതിനായിട്ടു ആരംഭിച്ചു. അന്നു മൺറൊ സായ്പിനു ദിവാനിജി സ്ഥാനം കൂടെ ഉണ്ടായിരുന്നതിനാൽ നസ്രാണി ജാതികളുടെ അവസ്ഥയും പ്രാപ്തിയും വിശ്വസ്തതയും കണ്ടു തെളിഞ്ഞ സംസ്ഥാനങ്ങളിലെ വലുതും ചെറുതുമായ ഉദ്യോഗങ്ങൾ ഇവൎക്കു കൂടെ കൊടുത്തു. പലരും തങ്ങൾക്കു നൂതനമായി കിട്ടിയ വെലകളെ ഒട്ടും ന്യൂനത ഭവിപ്പിക്കാതെ നടത്തുകയും ചെയ്തു. (൨) എന്നാൽ മൺറൊ സായ്പിന്റെ ആന്തരാലുണ്ടായിരുന്ന ഭാവം മുഴുവനാം വണ്ണം സിദ്ധമായി എന്നു പറഞ്ഞുകൂടാ. ൧൮൧൯ൽ സായ്പ അവർകൾ ഉദ്യോഗം വിട്ടു പൊയാറെ നസ്രാണി

(൧) മൺറൊസായ്പ മദ്രാസു കമ്മട്ടിക്കാൎക്കു എഴുതിയ കത്ത. "ഞാൻ പലപ്പോഴും വേദവാക്യം ഭാഷാന്തരപ്പെടുത്തുന്നതിനെ കുറിച്ചു യോസേപ്പ മെത്രാനോടു സിദ്ധാന്തിച്ചിട്ടുണ്ട...വൻമുറിയിൽ ഈയാണ്ടിൽ പഠിത്വം തുടങ്ങുമെന്നു ഞാൻ ഉറെക്കുന്നു. ൪൦-൫൦. വിദ്യാൎത്ഥികൾക്കു ചിലവു നടക്കത്തക്കവണ്ണം ഉള്ള മുതൽ നിലമായിട്ടു ശാശ്വതം സിമ്മനാരിക്കു കൊടുത്തിരിക്കുന്നു." ൧൮൧൩-ജൂലായി ൧൯൹

(൨) തേവലക്കരെ മാപ്പിള്ള വീട്ടിൽ ജഡ്ജി. ചാത്തന്നൂർ ജഡ്ജി. ളുമ്പുങ്കൽ ജഡ്ജി. ചെറിയാൻ തഹശീൽദാർ. കയ്പട്ടൂർ അമിനദാർ. ളുമ്പമൺ അമിനദാർ കുഞ്ചായി പ്രവൃത്തിയാർ. പൂവത്തൂർ ചാണ്ടി കുഞ്ഞൊമ്മൻ പിള്ള. ഇവരൊക്കെയും നല്ല പ്രാപ്തന്മാരായിരുന്നു. കഴിഞ്ഞിട്ടു ഏറെ കാലവുമായില്ല.

കൾക്കുള്ള ഉദ്യോഗച്ചാല നികന്നു നികന്നുതുടങ്ങി. നസ്രാണികൾക്കു ഉദ്യോഗം കൊടുത്ത മുഖാന്തരം അവരുടെ സാമൎത്ഥ്യമറിയുന്നതിനും ഉപദ്രവവും ധിക്കാരവും നീങ്ങുന്നതിനും സാമൂഹ്യ സ്ഥിതിയിൽ ഉയരുന്നതിനും കുറെ കാലത്തെക്കു എങ്കിലും ഇടയായി.

൧൮൧൬-ൽ ദീവന്നാസ്യോസ മെത്രാൻ മരിക്കയാൽ അഞ്ഞൂക്കാരൻ പീലക്സിനൊസ ഒന്നു കൂടെ ഇങ്ങൊട്ടെക്കു ബദ്ധപ്പെടെണ്ടിവന്നു. പള്ളിക്കാരും യോഗക്കാരും കോട്ടയത്തു ചെറിയപള്ളിയിൽ കൂടി ഇനി മെത്രാനെ വാഴിക്കേണ്ടതു ചിട്ടിയിട്ടിട്ടു വെണമെന്നു നിശ്ചയിച്ചു. മൂന്നു പേൎക്കു വേണ്ടി ൟ രണ്ടു ചിട്ടി വീതം എഴുതിയിട്ടു. അവർ ആരെന്നാൽ കോനാട്ടു അബ്രഹാം മല്പാനും * പള്ളിപ്പാട്ടു പീലിപ്പൊസ മല്പാനും അടങ്ങപ്പുറത്തു യോസെപ്പു കത്തനാരും തന്നെ ചിട്ടിയിലെ വാചകം "മല്പാൻ ഇന്നാര മെത്രാനാകുന്നതു ദേവേച്ശ എങ്കിൽ ൟ ചിട്ടി വരട്ടെ." "മല്പാൻഇന്നാരമെത്രാനാകരുതെന്നുദേവേച്ശയെങ്കിൽ ൟ ചിട്ടി വരട്ടെ." ചിട്ടികൾ ആരാധന പീഠത്തിങ്കൽ വച്ചു പീലക്സിനൊസ പ്രാൎത്ഥിച്ചു ശെഷം ഒരു ചെറിയ ചെമ്മാശ ചിട്ടി എടുത്തു. ആദ്യം വന്നതു മല്പാൻ അബ്രഹാമിനെ ത്യജിച്ചിട്ടുള്ളതായിരുന്നു. ആയാളുടെ പെരുള്ള മറെറ ചിട്ടി എടുത്തു കളഞ്ഞും വച്ചു പിന്നെയും ചിട്ടിഎടുത്തു. മല്പാൻ പീലിപ്പോസ വേണമെന്നുള്ളതായിരുന്നു ആകയാൽ ആദേഹത്തെ ദീവന്നാസ്യോസെന്നപെരായിട്ടു പട്ടംകെട്ടിയുംവച്ചുപീലക്സിനൊസ മടങ്ങി സ്വസ്ഥാനത്തു ചെന്നു മൂന്നു വൎഷം കഴിഞ്ഞാറെ മരിച്ചു ആദേഹത്തിൻെറ അനന്തരവർ ഇന്നും അധികാരമില്ലാത്തവരെങ്കിലും ആവശ്യസമയത്തിങ്കൽ ഉതകത്തക്കവണ്ണം ൟട്ടുവെപ്പുമെത്രാന്മാരെന്നപോലെഇരിപ്പുണ്ടു.

റവറണ്ട ഹെനറി ബെക്കർ എന്നും റവറണ്ടു യോസെഫ ഫെൻ എന്നും രണ്ടു മിശിയൊനരികൾ കൂടെ വന്ന സിമ്മനാരിയും പള്ളിക്കൂടങ്ങളും വെണ്ടുംവണ്ണം നടത്തിച്ചുകൊണ്ടു വന്നു. പട്ടക്കാരുടെ വിവാഹം പിന്നെയും നടപ്പില്ലാതെ തീരുകകൊണ്ടു ഇനാം കൊടുത്ത വിവാഹം കഴിപ്പിച്ചു റോമാമതത്തിൻെറ ശക്തികൊണ്ടു ൟ ഗുണ

---

* വേദാദ്ധ്യായൻ.

മായ ക്രമം വടക്കെ ദിക്കുകളിൽ സാധാരണ ഇനിയും നടപ്പായിട്ടില്ല.

എന്നാൽ ൧൦൦ ഇടവകയ്ക്കു സമാധാനവും നിരപ്പും വളരെ കാലമനുഭവിപ്പാൻ ഭാഗ്യമുണ്ടായിരുന്നില്ല. അന്ത്യോക്ക്യാപാത്രിയക്കു രണ്ടു വൈദികരെ ഇവിടെക്കു അയച്ചു അവരുടെ പെരുകൾ അത്താനാസ്യൊസ മെത്രാപ്പോലീത്താ എന്നും റെമ്പാൻ അബ്രഹാം എന്നും ആയിരുന്നു. (൧) ഇവർ പൊരുംവഴിക്കു കല്ക്കത്തായിലെ ഹിബർബിഷൊപ്പിനെ ബൊംബായിൽവച്ചുകണ്ടു വെണ്ടും കത്തുകളും വാങ്ങിച്ചു തിരുവത്താഴമാകുന്ന കൎത്തൃഭോജനം ചൊദിരാതെ ബിഷൊപ്പിനൊടു കൈക്കൊണ്ടു. (൨) ഇവർ ൧൮൨൫ നവമ്പറിൽ മലയാളത്തെത്തി ധൃതഗതിയായി ഒക്കെയും ബിഷൊപ്പിൻെറ ഗുണദൊഷത്തിന്നു വിപരീതമായി പ്രവൃത്തിച്ചു. നാട്ടു മെത്രാന്മാരെ മുടക്കി അവർ പേടിച്ചു ചെന്ന സിമ്മനാരിയിൽ ഒളിച്ചിരുന്നു. ൧-ാം ദീവന്നാസ്യൊസിൻെറ മരണ ശേഷം നടന്ന സ്ഥാനങ്ങൾ ഒന്നും വാസ്തവമല്ലെന്നു ഇവർ പറഞ്ഞു. ഇവക്കൊക്കെക്കും എരുവ കേററുവാനായിട്ടു ഗൎവ്വിഷ്ഠനായ റെമ്പാനും മററും ഉണ്ടായിരുന്നു. ഇംഗ്ലീഷു മിശിയൊനരിമാരൊ മുറെക്കു നാട്ടു മെത്രാന്മാരുടെ പക്ഷത്തിൽനിന്നു അങ്ങിനെ തന്നെ തിരുവിതാങ്കോട്ടു ഗവൎമ്മെൻറും റെസിഡെൻറു ന്യൂവാൽ സായ്പും ചെയ്തു.

അത്താനാസ്യൊസ മുതൽ പെര രാജ്യം വിട്ടു പൊകെണമെന്നു തിരുമാനിച്ചു അനന്തരം കലഹമൊഴിഞ്ഞു ഒക്കെയും സാവധാനമായി.

പിന്നെയും ഒന്നു രണ്ടു മിശിയൊനരികൾ കൂടെ വന്നു വിദ്യാപരിവൎദ്ധനത്തിനും മററും ഉദ്യോഗിച്ചു വന്നു അന്നു ൫൦ പള്ളിക്കൂടങ്ങളിലായിട്ടു ൯൦൦൦ കുട്ടികൾ പഠിനം ചെയ്യുന്നുണ്ടായിരുന്നു വെദപുസ്തകങ്ങൾ സമൃദ്ധിയായി സ്വഭാഷയിൽ പരന്നു തുടങ്ങി. ഇപ്രകാരം ൧൮൩൫വരെയും വെടിപ്പായിട്ടും ഏകൊത്തവമായിട്ടും നടന്നു വന്നു. അതിൻെറ ശേഷം ദീവന്നാസ്യൊസ മെത്രാൻ ഉഭയസമ്മതപ്രകാരം നടക്കാഞ്ഞതിനാൽ ഇരുപക്ഷക്കാരും തമ്മിൽ പരിഭവമായി തുടങ്ങി. ആരസക്ഷ

(൧) ബിഷോപ്പ ഹീബറിൻെറ ദിനചൎയ്യം. ൨ാം പുസ്തകം ൨൭൩-ാം പുറം.
(൨) കാപ്പൈൻ സ്വാൻസ്റ്റൊൻെറ വിശേഷം. ഹൌവാൎഡിൻെറ സെന്ത തോമാ ക്രിസ്ത്യാനികൾ.

യം തീക്കാമൊ എന്നു വിചാരിച്ചു കല്ക്കത്തായിലെ ദാനി
യെൽ വിത്സൻ എന്ന മെത്രാപ്പൊലീത്തൻ വന്ന നൊ
വെംബർ മാസം ൨൧൩൬– കൊട്ടയത്ത ഒരു സംഘം നി
യൊഗിച്ചു കൂട്ടി ആറ കൂട്ടം ഗുണികരണങ്ങളെ നിനച്ചു
കുറിച്ചു അവ എന്തെന്നാൽ,

൧ പട്ടം ഏല്ക്കുന്നവരുടെ ഗ്രഹിതങ്ങളെ പററി ശോ
ധനാപാത്രം വാങ്ങിയതിന്റെ ശേഷം മെത്രാൻ പട്ടം
കൊടുക്കെണമെന്നും.

൨ വസ്തു കൃത്യങ്ങളുടെ കണക്കുകൾ ആണ്ടിലൊരി
ക്കൽ പരിശോധിക്കപ്പെടെണമെന്നും

൩ പട്ടക്കാരുടെ കഴിച്ചിലിന്നു നിജമായ വരവ ഉ
ണ്ടാക്കെണമെന്നും.

൪ എല്ലായിടങ്ങളിലും പള്ളിക്കൂടങ്ങൾ ഉണ്ടാകെണ
മെന്നും.

൫ പട്ടക്കാർ വെദവാക്യം വ്യാഖ്യാനിച്ചു ജനങ്ങളെ
ഗ്രഹിപ്പിക്കെണമെന്നും

൬ പ്രാൎത്ഥനകളെ ഭാഷാന്തരപ്പെടുത്തി കൊടുക്കെണ
മെന്നും കുൎബാന ക്രമങ്ങളിൽ ഒന്ന ജനങ്ങൾ ഗ്രഹി
ക്കത്തക്കവണ്ണം തൎജ്ജമ ചെയ്യെണമെന്നും ആയിരുന്നു.

മെൽ കാണിച്ച ഗുണോല്ക്കൎഷമായ വിവരങ്ങൾക്കു
ദിവന്നാസ്യൊസു മെത്രാൻ ഒരു വിധം സമ്മതിച്ചു എങ്കി
ലും പിന്നെ ദുരാലൊചന നിമിത്തം മാറികളഞ്ഞു എ
ന്നു മാത്രമല്ല, ഇവക്കു നെരെ വിപൎയ്യങ്ങളെ ൧൮൩൭
ജനവരായിൽ മാവെലിക്കരെ പള്ളിയിൽ കൂടി നിശ്ച
യിച്ചതിനാൽ എത്രയും ഗുണമെറിയിരുന്ന യോജ്യത പി
രിഞ്ഞുപൊകുന്നതിനു ഇട വരുത്തിയതുമല്ലാതെ പിന്നീ
ടു ഒരു പക്ഷക്കു സിദ്ധിക്കാകാമായിരുന്ന പല ഗുണവ
ഴികളെ അടച്ചുകളയുന്നതിന്നു കൂടെ ഇടയാക്കി. ൧൮൩൭
മെയിമാസത്തിൽ ബാഹ്യമായി പിരിഞ്ഞു. ൧൮൧൬ മുത
ൽ ഏറെക്കുറയ ൨൨ സംവത്സരം യോജ്യതയായി കഴി
ഞ്ഞുവന്നു. ൧൮൪൦ എപ്രിൽ സിമ്മനാരി വക വസ്തു കൃ
ത്യങ്ങൾ ലേലം ചെയ്തു വിററ മിശിയോനരികൾക്കും സു
റിയാനിക്കാൎക്കും പകുതി ചെയ്തു. ആയത ഒരു പഞ്ചായ
തിൎപ്പിൻ പ്രകാരമായിരുന്നു. (൧)

---

(൧) ൧൮൪൦ എപ്രിൽ ൪ന്നു—ഉണ്ടായി.

ഇങ്ങിനെ ഇരുപക്ഷക്കാരും തമ്മിൽ തെററി തന്നതു കാൎയ്യങ്ങൾ നൊക്കിക്കൊണ്ടു വരുമ്പൊൾ തിരുവിതാംകോട്ടു നാട്ടുകാരിൽ മാരാമൺ പാലക്കുന്നത്തു മാത്തൻശെമ്മാശ്ശ അംഗ്ലീയാ സഭയുടെ മുറപ്രകാരം പഠിച്ചു പട്ടം ഏല്ക്കുന്നതിനു മദ്രാസിനു അയക്കപ്പെട്ടാറെ അവിടെനിന്നും. മദ്ദിനിൽ പൊയി മാർ അത്താനാസ്യൊസെന്ന സ്ഥാനവുമേററ ൧൮൪൩ മെയി മാസത്തിൽ മലയാളത്തു വന്നു. പുത്തൻകൂർ സുറിയാനിക്കാരുടെ ഇടയിൽ ദ്വിപക്ഷം ഉണ്ടായി. ൧൦ം വിവാദ തീൎക്കേണ്ടുന്നതിനു മദ്ദിനിൽനിന്നു മാർ യോയാക്കീം കൂറിലോസെന്ന പരദേശ മെത്രാൻ ൧൮൪൬-ൽ എത്തി അതിനാൽ വഴക്കുകൾ തീരുകയല്ല ഒന്നു കൂടെ മുതിരുകയത്രെ ചെയ്തതു. ആകയാൽ തിരുവിതാംകൊട്ടു സൎക്കാരിൽനിന്നു ആ സംഗതിക്കു ഒരു പഞ്ചായം നിശ്ചയിച്ചു ആ പഞ്ചായക്കാർ മാർ അത്താനാസ്യൊസിന്റെ അവകാശം സ്ഥിരപ്പെടുത്തി അതിൽപിന്നെ രണ്ടു സംസ്ഥാനങ്ങളിൽനിന്നും തന്നെ അനുസരിച്ചു നടപ്പാൻ ൧൮൫൨-ൽ വിളംബരവും കൊടുത്തു.

പരദേശ മെത്രാന്മാൎക്കു മലയാളത്തു അധികാരമില്ലെന്നു തീൎപ്പുകൾ ഉണ്ടായാറെയും അവരുടെ വരവു നിലച്ചില്ല. ൧൮൪൯-ൽ അത്താനാസ്യൊസ സ്തെഫാനൊസെന്ന ഒരു എപ്പിസ്കൊപ്പായും ഒരു റെമ്പാനും കൂടി കൂറിലൊസു മെത്രാനു സഹായം ചെയ്തു കൊടുപ്പാനായിട്ടു വന്നു ഒന്നും സാധിക്കായ്കയാൽ മടങ്ങിപ്പൊകയും ചെയ്തു. മാർ കൂറിലൊസ പള്ളികളിൽ കയറി കലഹമുണ്ടാക്കരുതെന്നു തിരുവിതാംകൊട്ടു സൎക്കാരിൽനിന്നു ൧൮൬൩-ൽ സൎക്ക്യലർ ഉത്തരവ ഉണ്ടായിട്ടുണ്ടെങ്കിലും മനസ്സുള്ളവർ ആ ദേഹത്തെ കൈക്കൊണ്ടു വരുന്നു.

൧൮൫൬-ൽ ഓർശ്ലെമിലെ മെത്രാനും ഒരു റെമ്പാനും കൂടെ ധൎമ്മോപകാരം വാങ്ങുവാനായിട്ടു വന്നു കലഹം ഒന്നും ഉണ്ടാക്കാതെ വന്ന കാൎയ്യം കണ്ടുംകൊണ്ടു പോകയും ചെയ്തു.

സിമ്മനാരിപണിയിച്ചദിവന്നാസ്യോസമെത്രാന്റെ വകക്കാരൻ പുലിക്കോട്ടു യോസെപ്പു കത്തനാർ മദ്ദിനിൽ പോയി മാർ ദിവന്നാസ്യോസ എന്ന സ്ഥാനവും വാങ്ങിച്ചുംകൊണ്ടു ൧൮൬൫-ൽ വന്നു തനിക്കു മുമ്പിൽ സൎക്കാരു സമ്മതത്തോടെ മാർ അഥാനാസ്യോസ മെത്രാ

പോലീത്താ ഭരിച്ചുവരുന്നതിനാൽ പൂൎണ്ണ അധികാരം കിട്ടാതെ സുറിയാനിപ്പള്ളിക്കാരിൽ സമ്മതമുള്ളവർ മാത്രമേ ആ ദേഹത്തെ കൈക്കൊണ്ടുവരുന്നുള്ളു.

ഫവ്വന്നൻ മാർ അഥാനാസ്യോസ മെത്രാപ്പോലീത്താ തന്റെ സംബന്ധിയായ പാലക്കുന്നത്തു തോമ്മാകത്തനാരെ മാർ തോമ്മാ അഥാനാസ്യോസമെത്രാനായിട്ടു പട്ടം കെട്ടിയിരിക്കുന്നു.

ഇങ്ങിനെ ൟ സഭയുടെ ചുരുക്കമായ ചരിത്രം ഇരിക്കുന്നു മേല്പട്ടത്തിനു വേണ്ടിയുള്ള വാദംകൊണ്ടു ഉണ്ടായതാകുന്നു ഇതിനുണ്ടായ അനൎത്ഥങ്ങളിൽ മിക്കവയുംഎന്നു പറഞ്ഞിടംകൊണ്ടു ഗ്രഹിക്കുമെല്ലൊ. അതിനുവേണ്ടുന്ന ചട്ടവട്ടങ്ങൾ മൂന്നാം ഭാഗത്തിൽ പറയുന്നതാകുന്നു

ൟ സമൂഹക്കാർ ഇപ്പോൾ വടക്കു കോഴിക്കോടു പാലക്കാടു മുതൽ തെക്കു തിരുവനന്തപുരം വരെയും കിഴക്കു കൊട്ടാരക്കര, കോന്നി, റാന്നി, മീനച്ചിൽ, തൊടുപുഴ, കോതമംഗലം മുതലായ മലനാടുകൾമുതൽ പടിഞ്ഞാറെ സമുദ്രം വരെയും സമൂഹമായും ചിതറിയും പാൎത്തുവരുന്നു ഒരു കാൎയ്യം കൂടെ പറഞ്ഞു ൟ ഭാഗം അവസാനിപ്പിക്കുന്നു.

ൟയ്യാണ്ടു ആദ്യം തിരുവിതാംകോടു കൊച്ചി എന്ന സംസ്ഥാനങ്ങൾക്കു റസിഡെണ്ടും ൟ വിരുതുപ്രകരണത്തിനു ഹേതുഭൂതനുമായ ബലാഡു സായ്പു അവർകൾ ൟ ജനങ്ങളെപ്പററിയുള്ള താല്പൎയ്യത്തിന്മേൽ ഇവരുടെ വീതം ചെല്ലുവാനുണ്ടായിരുന്ന രൂപാ പലിശ മുടങ്ങി തന്റെ ഖജനായിൽ ഇരുന്നതു പലതടസ്ഥങ്ങളുണ്ടായിട്ടും പരൊപകാരസ്മരണമയാൽ രണ്ടു ജാമ്യക്കാരു വശം മാർ അഥാനാസ്യോസ മെത്രാപ്പോലീത്തായെ ഏല്പിച്ചു സുറിയാനിക്കാരുടെ സിമ്മനാരിയിൽ പഠിത്തം ആരംഭിക്കുന്നതിനായിട്ടു ചട്ടംകെട്ടുകയും ആയവ വാങ്ങി മദ്രാസ ബാങ്കിൽ പലിശയ്ക്കു ഏല്പിക്കയും ചെയ്തു. ഇപ്പൊൾ സുറിയാനി പഠിത്തവും മററും ആരംഭിച്ചിരിക്കുന്നു.

ൟ വസ്തുതയായ സംഗതിക്കു സുറിയാനിക്കാരെ കുറിച്ചു താല്പൎയ്യമുള്ള കല്ക്കത്തായിലെ ഡൊക്തർ മില്മാൻ എന്ന മെത്രാപ്പൊലീത്തായ്ക്കു ദൃഷ്ട്യാനുഭവവും ഉണ്ടായി പോയിരിക്കുന്നു.

## രണ്ടാം ഭാഗം.

(൨) മലയാളത്തുള്ള സുറിയാനിക്കാർ മുൻ കാലങ്ങളിൽ സാമൂഹ്യസ്ഥിതിയിൽ ഉയൎന്നവരായിരുന്നു എങ്കിലും ഇപ്പോൾ ആ കൂട്ടത്തിനു താഴ്ച വന്നിട്ടുണ്ട. അവൎക്കു അഭിവൃദ്ധിയിങ്കലെക്കുള്ള ഓജസ്സില്ലാതെ ഭവിച്ചതിന്നു മുഖ്യഹേതുക്കൾ.

൧ ആദ്യമെയുണ്ടായിരുന്ന ക്രിസ്ത്യാനികൾ മിക്കവരും പൈശ്യബ്രാഹ്മണരിൽ നിന്നുള്ളവരെന്നും നെടുന്തെള്ളി മുതലായ ചില രാജ കുഡുംബക്കാർ മാൎഗ്ഗാലംബനം ചെയ്യുവരുണ്ടായിരുന്നു എന്നും കാണിച്ചിട്ടുണ്ടല്ലൊ. അവർ ൟ ജനങ്ങളുടെ മേൽ രാജാങ്കം നടത്തിയിട്ടില്ലെന്നു വരികിലും അവർ ൟ കൂട്ടത്തിന്നു ബഹുമാനമായിരുന്നു. ആ ബഹുമാനം അവർ ക്ഷയിച്ചപ്പൊൾ പൊയി തുടങ്ങി.

൨ പിന്നെ പരദെശ ക്രിസ്ത്യാനികൾ വന്നാറെയും അവർ ദ്രവ്യം കൊടുത്ത സ്ഥാനമാനവും സ്ഥിതിയും സമ്പാദിച്ചു. അവൎക്കു നാട്ടുക്രിസ്ത്യാനികളും അംശക്കാരായി ഭവിച്ചു.

൩ അന്നു ഇവൎക്കു ഒരു വിധം കോയ്മ ഇവരുടെ ഇടയിൽ തന്നെയുണ്ടായിരുന്നു. എന്തെന്നാൽ ഇവരുടെ വ്യവഹാരങ്ങൾ ഇവരുടെ മേല്പട്ടക്കാരനും പട്ടക്കാരും കൈക്കാരും തീൎത്തുവന്നു.

൪ മുൻ കാലങ്ങളിൽ നസ്രാണികൾ തങ്ങളുടെ തമ്പുരാക്കന്മാരെയും ജന്മികളെയും യജമാനന്മാരെയും മററ അയല്ക്കാരായ ഹിന്ദു ജനങ്ങളെയും ഇഷ്ടപ്പെടുത്തുവാനായിട്ട അവരുടെ പല മൎയ്യാദകളെയും നടപടികളെയും സ്വീകരിച്ചു നടക്ക പതിവായിരുന്നു. തിണ്ടുതിരിവു തിണ്ടിയാൽ രണ്ടു വസ്ത്രവും നനച്ചു കുളിക്ക ക്ഷേത്രങ്ങളിൽ നേൎച്ചകാഴ്ചകൾ ചെയ്ക, ഉത്സവങ്ങൾക്കു ചെന്നു കൂടുക മററും ചെയ്യാകുന്ന ദാസ്യവൃത്തികൾ ചെയ്തു കൊടുക്കുകയുണ്ടായിരുന്നു. അതിനാൽ ഹിന്ദുക്കൾക്കു സന്തൊഷമുണ്ടാകുക അല്ലാതെ അഹിതത്തിനു വകയില്ലാ

ഞ്ഞു. എന്നാൽ പിന്നീട്ട ഇവക്ക പരദെശ ക്രിസ്ത്യാനി കളൊട്ട സംസൎഗ്ഗവും അവരിൽ നിന്ന ഒത്താശയും അറിവും ഉണ്ടായി വന്നപ്പൊൾ മേല്പറഞ്ഞ പട്ടതികൾ വിട്ടു തുടങ്ങി. അപ്പൊൾ ഹിന്തുക്കാൎക്ക അകൽച്ചയും വിരൊധവും നിന്ദയുമുണ്ടായി. ഇവരെ എല്ലാ വിധേന താഴ്ത്തി തുടങ്ങി. ഉപദ്രവും ഞെരുക്കങ്ങളും ഉണ്ടായാൽ ഓജസ്സ കെട്ടു പോകുന്നതാകുന്നു.

൫ പണ്ടു ൦രം കൂട്ടൎക്ക ഒരു പട്ടണവും അവിടെ കപ്പൽ കച്ചവടവും ഉണ്ടായിരുന്നു. എന്നാൽ പട്ടണം നശിച്ചപ്പൊൾ അതൊട്ട കൂടെ അഭിമാന്യതെക്കും സമ്പത്തിനും മുഖാന്തിരമായിരുന്ന കച്ചവടവും ക്ഷയിച്ചു പൊയി.

൬ മുമ്പിൽ കച്ചകെട്ടു അഭ്യാസങ്ങളും അതിനു കളരി സ്ഥാനവും നസ്രാണി മാപ്പിള്ളക്കുണ്ടായിരുന്നു. നായന്മാരും വന്ന ഇവരൊട്ട ശിഷ്യപ്പെട്ടതിനാൽ അവരുടെ ഇടയിൽ ഇവക്ക മുഖാന്തരങ്ങളും സ്വാധീനങ്ങളും ഉണ്ടായിരുന്നു. നായന്മാരിൽ പടത്തലവന്മാൎക്ക കൊടുത്തു വന്നിരുന്ന പണിക്കർ* എന്ന സ്ഥാനപ്പേര ഇവക്കും കല്പിച്ചു കൊടുത്തിരുന്നു. യുദ്ധകാലങ്ങളിൽ ശിഷ്യൎകളെയും കൊണ്ടു ചെന്ന പട നടത്തിക്കയും രാജാക്കൾ എഴുന്നെള്ളുമ്പൊൾ അകമ്പടി സെവിക്കുകയും ചെയ്തിരുന്നു. വിശെഷിച്ചും തരകൻ + എന്ന മറെറാരു സ്ഥാനവും ഇവക്ക കൊടുത്തിരുന്നു. ആ വകകളൊക്കെയും ചട്ടങ്ങൾ മാറി വന്നപ്പൊൾ നിലച്ചു പൊയി. ആകയാൽ ഇവക്ക അഭി വൃദ്ധിയിക്കലെക്കു ഓജസ്സു വൎദ്ധിക്കുന്നതിനു അല്ല കുറയുന്നതിനത്രെ ഇട.

൭ ചിലൎക്ക അതാതു സ്ഥലങ്ങളിലെ ചെറിയ ചെറിയ തമ്പുരാക്കന്മാരുടെയും യജമാനന്മാരുടെയും സെവയുണ്ടായിരുന്നു. ഒരുത്തൻെറ സേവാബലത്താൽ അവനൊട്ട ചേൎന്നവക്ക അത്രക്കും രക്ഷയും സങ്കേതവും ക്ഷേമവും ഉണ്ടായിവന്നു. ഇതിനു രണ്ടു മൂന്നു ഉദാഹരണങ്ങൾ പറയുന്നു കോട്ടയത്തു മാളിയേക്കൽ കൊച്ചു പോത്ത

---

* അല്ലെസ്സൂ മെത്രാനെ കാണ്മാൻ ചെന്നപ്പോൾ രണ്ടു അഭ്യാസികളായ പണിക്കരന്മാരും അവരുടെ ശിഷ്യന്മാരും ഉണ്ടായിരുന്ന പ്രകാരം കാണിച്ചിട്ടുണ്ടല്ലൊ.

+ തരകമേടിച്ചതിനാൽ വന്ന പേരായിരിക്കും. "ബുക്കാനാൻെറ വിശേഷം" ൨൫൪-ാം പുറം.

ൻ മാപ്പിള്ള തെക്കുംകൂററി തമ്പുരാൻെറ സെവകനായിരു ന്നു. അങ്ങിനെ തന്നെ ചങ്ങനാശ്ശേരിൽ കല്ലറയ്ക്കനും കു ത്തിയതോട്ടിൽ മാത്തു തരകൻ തൃപ്പാസ്വരൂപത്തിങ്കലെ സേവകനായിരുന്നു. ഇങ്ങിനെയുള്ള സേവാബലങ്ങൾ പിന്നീടു ഇല്ലാതെഭവിച്ചപ്പൊൾ ഇവക്കു ഇടിവു ഭവിച്ചു.

൮ പണ്ടെ കാലങ്ങളിൽ ഇന്നെപ്പൊലെ കച്ചവടങ്ങ ൾക്കു നസ്രാണി മാപ്പിള്ളകൾ ഒഴികെ ഏറെ പെരുത്ത ആളുകളില്ലാഞ്ഞു അതിനാൽ ഇവർ ഒരു ദേശത്തില്ലാ ഞ്ഞാൽ ഉള്ളിടത്തു നിന്നു വരുത്തി പറമ്പും വീടുകളും രാ ജാക്കളും ഇടപ്രഭുക്കളും ബ്രാഹ്മണരും നായന്മാരും ഇവ ക്കുണ്ടാക്കി കൊടുത്ത കച്ചവടം ചെയ്യിച്ചിരുന്നു. ഇവർ തീണ്ടപ്പെട്ട ചില സാധനങ്ങളെ തൊട്ടു ശുദ്ധമാക്കി കൊടുത്തും വന്നു എന്നാൽ ഇപ്പൊഴൊ കച്ചവടത്തി ന്നു ആളുകൾ പലരും ഉണ്ടായിരിക്കുന്നു. ആകയാൽ സകല വിരൊധവും തടക്കലും ഉണ്ടായി ഭവിച്ചതു കൂ ടാതെ ഇവർ ഊഴിയ വെലയും ചെയ്യെണ്ടി വന്നു. കോയ്മക്കാരുടെയും ശെവുകക്കാരുടെയും നിഷ്ഠുരപ്രവൃത്തി കൾ കൂടി വരികയും ചെയ്യു.

൯ മേലെഴുതിയ ഹേതുക്കളല്ലാതെ ഇവരുടെ മതവി ഷയങ്ങളിലെ തട്ടുകേടുകളും ഇവരുടെ താഴ്ചക്കായിട്ടു ഉ തകി മാർ തോമ്മാസിൻെറ കാലം തൊട്ടു മേല്പട്ടം കൊടു ക്കുന്നതിന്നു സ്വജാതിയിൽ ആളില്ലാഞ്ഞു. പിന്നീടു സു റിയാക്കാരൻ തോമ്മാ വന്നാറെയും ആ സ്ഥാനം വിട്ടു കൊടുത്തില്ല. മേലധികാരം പരദേശക്കാരുടെ കൈവശ മായി പൊയതിനാൽ ഇവക്കു ചൊണയും ധീരതയും കെട്ടു തുടങ്ങി. പറങ്കി വന്നതിൻെറ ശേഷമുള്ള ഹേമ ങ്ങളും ഭീഷണികളും പീഡകളും അനൎത്ഥങ്ങളും ൦രം പ രിഷയുടെ സ്വയാധീനതയെ അരച്ചു കളയുന്നതിന്നു ഇ ടയാക്കി. അവയിൽ നിന്നു ഇവർ ഇന്നെ വരെ എഴു ന്നേററു എന്നു പറയാറായില്ല. എന്തെന്നാൽ ൫൰ വൎഷ ക്കാലം അവരുടെ ഇരിമ്പു നുകത്തിന്നു കീഴിൽ ഇവരെ ഇട്ടു അമിച്ചിരുന്നു. ഇവക്കുള്ളാലെ സഹായം ചെയ്യു കൊടുപ്പാൻ മനസ്സായിരുന്ന നാട്ടു തമ്പുരാക്കന്മാരെയും ഇടപ്രഭുക്കളെയും സാമ ദാനഭേദദണ്ഡങ്ങളെ കൊ ണ്ടു അവർ വശത്താക്കിയതിനാൽ ഇവക്കു മത്സരിപ്പാ ൻ പാടില്ലാതെ ആയിപ്പൊയി. അതും കൂടാതെ ഇവരു

ടെ ആകത്തുകയിൽ ഒരു ഭിന്നതയുണ്ടാക്കി ഒന്നു പാതി ആളെന്ന പോലെ പറങ്കികൾ അവരൊടു ചെൎത്തു. ഇവൎക്കു വേദത്തലവന്മാരുണ്ടായ തറവാട്ടുകാരെയും അവർ അങ്ങൊട്ടു വശീകരിച്ചെടുത്തു.

൫൦ പിന്നെ ഒരു ഹേതു അന്തച്ഛിദ്രം തന്നെ. മെത്രാന്മാരെ പററി രണ്ടും അധികവും കക്ഷികൾ ഉണ്ടായി തമ്മിൽ കലഹവും മത്സരവും സദായുണ്ടായിട്ടുണ്ടു. ഇപ്പറഞ്ഞ ഹെതുക്കൾ എവിടെ എങ്കിലും ഉണ്ടായാൽ അവിടെ ധീരതയും ഓജസ്സും ഉണ്ടാകുന്നതല്ല താഴ്ച വന്നു നിന്നെ മതിയാവൂ. ആളുകൾ ഏകീഭവിച്ചു നിന്നു ധൈൎയ്യത്തൊടും ഉത്സാഹത്തൊടും ഏകാഗ്രതയൊടും പ്രവൃത്തിച്ചെങ്കിൽ മാത്രമെ ഗുണൊൽകൃഷ്ടമായ ഫലസിദ്ധി അടയത്തുള്ളു.

൫൧ വെറെ ഒരു ഹേതു പല കാലങ്ങളിലും ഇവൎക്കു മെത്രാന്മാരില്ലാതെ അനെകം കാലം ഉണ്ടായിട്ടുണ്ടു അതിനാൽ സ്ഥാനങ്ങൾ കൊടുക്കുന്നതിനു ആളില്ലാതെയും മേൽ വിചാരമില്ലാതെയും ഭവിച്ചു. പല പള്ളികളും നശിച്ചു പൊകുന്നതിനും പുതിയവ ഉണ്ടാകാതിരിക്കുന്നതിനും ഇട വന്നു.

൫൨ നാട്ടു മെത്രാന്മാരുണ്ടായാറെയും പക്ഷപ്രതിപക്ഷവും സ്വേച്ഛയും പ്രബലപ്പെട്ടു പൊതു ഗുണത്തിങ്കലെക്കു ഉപകരിക്കാതെ ആയി തീൎന്നു. സ്ഥാനത്തക്കമുണ്ടായപ്പൊൾ പ്രതിപക്ഷക്കാർ ആദേഹത്തിന്റെ ശാസനയെ വക വയ്ക്കാതെ എതൃ മെത്രാനെ ഉണ്ടാക്കിയതിനാൽ ഏക ശാസന നടപ്പില്ലാതെ ഭവിച്ചു. വാദമായ ചുഴലിയിൽ ചുററിച്ചുഴന്നു നടക്കയും ഏൾപ്പെടാത്തവർ ഉദാസീനരായി ഒത്തവണ്ണം നടക്കയും ചെയ്തു. ആ സ്ഥിതി തന്നെ ആകുന്നു. തല്ക്കാലാവസ്ഥ എന്നു പറയപ്പെടാം.

൫൩ വിശെഷിച്ചും സുറിയാനിക്കാരുടെ മതസ്ഥിതി നൊക്കുമ്പൊൾ അവൎക്കു മററുള്ളവരെ തങ്ങളൊടു ചെൎപ്പാൻ ആസ്ഥയില്ലാത്തവരെന്ന പോലെ കാണുന്നു. കെട്ടി നില്ക്കുന്ന ജലം ഏറെ താമസിയാതെ ദുഷിച്ചു പൊകുമെല്ലൊ. ഇവർ ൦രം നാട്ടിലുണ്ടായ പഴക്കം നൊക്കുമ്പൊൾ മാൎഗ്ഗത്തിൽ കൂട്ടുന്ന താല്പൎയ്യം ഇവൎക്കുണ്ടായിരുന്നു എങ്കിൽ ഇപ്പൊൾ അവരുടെ തുക എന്തു മാത്രമായെനെ. ഇവൎക്കു പിമ്പ ചോനകരും പൊൎത്തുഗീസരും

എന്തു മാത്രം ജനങ്ങളെ വശപ്പെടുത്തിയിരിക്കുന്നു മാൎഗ്ഗം കൂട്ടുന്നതിനാൽകൂട്ടുന്നവൎക്കും നിപുണതയുണ്ടാകുന്നു. ഇപ്രകാരം ചെയ്യാഞ്ഞതിനാലും ഇവൎക്കു ഓജസ്സിന്നു കുറവു വന്നിരിക്കുന്നു. മലയാള സുറിയാനിക്കാർ തങ്ങളുടെ വിശുദ്ധ മാൎഗ്ഗത്തിൻെറ വിശെഷതയെ ശോഭിപ്പിക്കാതെ മാൎഗ്ഗമില്ലാത്തവരുടെ നടപടികളും ആചാരങ്ങളും ആശ്രയിച്ചു പൊയതുകൊണ്ടു തങ്ങൾക്കു അഭിവൃദ്ധിയില്ലെങ്കിൽ ഓജസ്സു വൎദ്ധിക്കാഞ്ഞതു ആശ്ചൎയ്യമായ കാൎയ്യമല്ല. സുറിയാനിക്കാൎക്കു മുമ്പിൽ ഉന്നതത്തിന്നു ഉണ്ടായിരുന്ന മുഖാന്തരങ്ങളൊക്കെയും ഏറിയ കാലമായിട്ടു നടപ്പില്ലാതെ ഭവിച്ചു. ഇവൎക്കിപ്പൊൾ കോയ്മയുടെ പ്രത്യെക ദൃഷ്ടിയും വൻ കച്ചവടവും ഇല്ലാതെ ആയിരിക്കുന്നു. ഇവ ഇവൎക്കുണ്ടാക എന്നു വച്ചാൽ ഇവൎക്കു ഓജസ്സുകൾ വൎദ്ധിച്ചു ഇവരുടെ പൂൎവ്വീക സ്ഥിതിയിങ്കൽ ചെന്നു പററുന്നതു തന്നെയല്ല. ഇപ്പൊഴത്തെ കാലാവസ്ഥയുടെ തെളിവും ബുദ്ധി വികസിപ്പും നൊക്കുമ്പൊൾ ഇവർ തുലൊം ഉന്നതാ സ്ഥിതി പ്രാപിക്കുമെന്നു തോന്നുവാൻ അദ്ധ്യതയങ്ങളും ശകുനങ്ങളും ഉണ്ടു.

---

## മൂന്നാം ഭാഗം.

(൩) മലയാളത്തുള്ള സുറിയാനിക്കാൎക്കു മതസംബന്ധമായും സമൂഹസംബന്ധമായുള്ള കരെററത്തിന്നു മുൻ ഉതകിയിരുന്ന പ്രാചീന വഴികൾ മിക്കവയും ഠരം കാലാവസ്ഥക്കു അശക്യങ്ങളും തിരികെ വരുത്താകുന്നവയും വരുത്തെണ്ടവയും അല്ല. അതുകൊണ്ടു ഇപ്പൊൾ കാലോചിതമായിരിക്കുന്ന നവീനവഴികളെയും മുഖാന്തരങ്ങളെയും പെരുമാറണം. അവയിൽ ഏതാനും താന്താങ്ങളായും ഏതാനുംവൈദികന്മാരാലും കോയ്മമുഖാന്തരത്താലും ചട്ടപ്പെടുത്തുവാനുള്ളവയാകുന്നു.

൧ ആദ്യമായും പ്രാധാന്യമായും ഉള്ള വഴി ഠരം സമൂഹക്കാരുടെ ഇടയിൽ പരക്കെയും സാധാരണമായും അക്ഷരാഭ്യാസം നടത്തുന്നതു തന്നെ. അതിനു ഠരം കാലത്തു പ്രയാസങ്ങളും എളുപ്പക്കെടുകളും ഇല്ല. സുറിയാനിക്കാരുടെ സഭാസ്ഥലത്തിങ്കൽ ആ വകക്കു മുതല്ക്കുറവില്ല

ഇപ്പോൾ ദ്രവ്യയമായും അപഹാരമായും പൊയ്പോകുന്ന പള്ളിമുതൽ വേണ്ട വഴിക്കു ആക്കിയാൽ മതി ഒരു പള്ളിക്കു ഉണ്ടാകുന്ന മുതലിൽ കുറെഞ്ഞിട്ടു പത്തിലൊന്നു വിദ്യാഭ്യാസത്തിന്നായിട്ടു നിയമിക്കയെന്നിരിക്കട്ടെ അങ്ങിനെ ആയാൽ പള്ളികളുടെ താരതമ്യംപോലെ വിദ്യ നടത്തുന്നതിനു വെണ്ട മുതലുണ്ടാം.

൨ ആ വകക്കായിട്ടു ഒരു സമുദായമുണ്ടാകണം അതിനെ നടത്തുന്നവർ കാൎയ്യത്തിരിവും ബുദ്ധിയും ൟശ്വരഭക്തിയും ഉള്ളവരായിട്ടു തെരിഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾ ആയിരിക്കണം. ഇവർ ആവശ്യംപൊലെ ഒന്നിച്ചു കൂടി കാൎയ്യാദികൾ ചിന്തിച്ചു ഉണ്ടാക്കുന്ന വിവരങ്ങൾക്കു ൟ ജനങ്ങളുടെ ഇടയിൽ വൎഷാന്തയാവേദനം പ്രസിദ്ധം ചെയ്യണം. അവർ മുഖാന്തരം ഇടവകകൾ തൊറും പള്ളിക്കുടങ്ങളും പ്രാപിക്കെണം.

൩ കോട്ടയത്തെ സുറിയാനിക്കാൎക്കുള്ള സിമ്മനാരി തന്നെ വിദ്യാഭ്യാസത്തിന്നു മുഖ്യസ്ഥലമായിരിക്കട്ടെ അവിടെ പഠിക്കുന്നവരെ അതിനു താഴെയുള്ള പള്ളിക്കൂടങ്ങൾക്കു ഗുരുക്കന്മാരാക്കിവെക്കുമെന്നു ഒരു പ്രമാണം ഉണ്ടാക്കെണം അങ്ങിനെ ആയാൽ വിദ്യക്കു താല്പൎയ്യം കൂടി വരുന്നതുകൂടാതെ വിദ്യാഭ്യാസം ചെയ്യുന്നവൎക്കു ഉപജീവനവും പ്രബലതെക്കും കഴിച്ചിലിനും പുതുതായ ഒരു വഴിയും തുറക്കുന്നതാകുന്നു. വിദ്യാഭ്യാസം കൃഷിക്കും കച്ചവടത്തിന്നും അഭിവൃദ്ധിയും തെളിവും വരുത്തും എങ്ങിനെയെന്നാൽ ബുദ്ധിയും അറിവും വൎദ്ധിക്കുന്തൊറും നാനാവഴിയിലും വിചാരം ചെല്ലും.

൪ മേൽപ്രകാരം സ്ഥാപിക്കപ്പെടുന്ന വിദ്യാലയങ്ങൾക്കു ൟശ്വരഭക്തിയും വിദ്യപ്രാപ്തിയുമുള്ള ഗുരുക്കന്മാരെ തെരിഞ്ഞെടുത്തു നിയമിച്ചാൽ സുറിയാനിക്കാരുടെ മതവിഷയങ്ങളും തെളിയുന്നതാകുന്നു.

൫ പ്രധാന പാഠകശാലക്കാർ കൂടി വിദ്യക്കുത്സാഹം തോന്നിപ്പാനായിട്ടു ചില വിരുതുകളും സമ്മാനങ്ങളും കൊടുക്കുന്നതു കൊള്ളാം ൟ സമൂഹക്കാരുടെ ഇടയിൽ ചില സ്ഥാനങ്ങളും മാന്യതപൊരും പ്രധാന പാഠകശാലയിൽനിന്നു കൊടുക്കണം. അതിനാൽ ധനവാന്മാരും വന്ന അഭ്യസിച്ചു മാനം നെടുന്നതിനു ഇച്ഛിക്കും. ൟ സാമൂഹ്യസ്ഥിതി ഉന്നതി ഭവിക്കുന്നതിനും ഇടയാകും

൬ മത കാൎയ്യങ്ങളുടെ നടപ്പിന്നു ഇനിയും ചില ചട്ട വട്ടങ്ങളെ ക്രമപ്പെടുത്തുവാനുണ്ടു. പ്രത്യേകം മെത്രാപ്പൊലീത്തന്മാരുടെ തുകെക്കും അവരുടെ അധികാരത്തിന്നും വരവിന്നും പള്ളി മുതലിന്നും തക്കതായ നിബന്ധനകൾ ഉണ്ടാകണം ഇപ്പൊൾ ഉള്ള മെത്രാന്മാർ ഏകീഭവിച്ചല്ലാതെ ഏകശാസനയും ചട്ടങ്ങളും അനുസരണവും പൊതു ഗുണവും സാധിക്കുന്നതല്ല. അതുകൊണ്ടു എല്ലാവരും സ്വേച്ഛയും സ്വകാൎയ്യവും വിട്ടുകളഞ്ഞ അങ്ങിനെ ചെയ്യുംകൊണ്ടു, ആകപ്പാടെ ഒരു സംഘം വിളിച്ചു കൂട്ടി മെലാൽ നടപടിക്കു ഒരു നിയമാ പത്രവും ഉണ്ടാക്കെണം പള്ളിക്കുണ്ടാകുന്ന മുതൽവരവിന്നു വികാരിയും ആയാൾ നിയമിക്കുന്ന കാൎയ്യസ്ഥനും കൂടെ ആണ്ടടക്കമുള്ള തിരട്ടു എഴുതി കയ്യൊപ്പുവച്ചു സമുദായക്കാരെ ബൊധപ്പെടുത്തെണം.

൭ പട്ടത്തിന്നു ഇന്നിന്ന പഠനങ്ങൾ വെണമെന്നും അതിന്നു പരീക്ഷകളും ആ വകെക്കു സാക്ഷ്യങ്ങളും ആവശ്യമെന്നും ചട്ടംകെട്ടണം. അങ്ങിനെ ആയാൽ ഇപ്പൊഴത്തെ നടപ്പുപൊലെ പല അയൊഗ്യരും തള്ളിക്കെറാതെയും വെണ്ടുന്നതിലധികം പെർ പട്ടമേല്ക്കാതെയും കഴിച്ചിലിന്നു മുട്ടുവരാതെയും ഭവിക്കുന്നതു കൂടാതെ വലിയ ആത്മീക ഗുണങ്ങൾക്കും ഇടയാകും.

൮ ഇനിയെങ്കിലും ക്രിസ്ത്യാനി മതം പരത്തുവാനുള്ള കാൎയ്യങ്ങൾക്കു വെണ്ട വഴികൾ ചട്ടപ്പെടുത്തണം. അതിനാൽ ൨ രം സമൂഹക്കാരുടെ ഇടയിലും ഔദാൎയ്യതയും ഭക്തിയും ചൊണയും വൎദ്ധിക്കും.

൯ കല്ക്കത്തായിലെ കഴിഞ്ഞുപൊയ മെത്രാപ്പൊലീത്താ നിൎണ്ണയിച്ചപ്രകാരമുള്ള ഗുണീകരണങ്ങൾക്കൊത്തു പ്രവൃത്തിക്കുന്നതിന്നു നൊക്കിയാൽ കൊള്ളാം പ്രത്യേകം പട്ടക്കാരുടെ കഴിച്ചിലിന്നു നിജമായ വരവു ഉണ്ടാകണം ആയതല്ലെങ്കിൽ ഗുണീകരണങ്ങൾക്കു സകല വിധ വിരുദ്ധങ്ങളും സംഭവിക്കുന്നതാകുന്നു.

൧൦ ൨ രം സമൂഹക്കാരുടെ വകയായിട്ടു അച്ചടി സൂത്രവും വെലയും ഇവരുടെ കാൎയ്യാദികളെ പ്രതിബിംബിക്കുന്ന വൎത്തമാന പത്രികയും ഉണ്ടാക്കി നടത്തുന്നതും കൊള്ളാം.

ഇ൩. കൊയ്മകളിൽനിന്ന ചെയ്യു കൊട്ടക്കേണ്ടുന്ന ചില മുറകളെ പറയുന്നു.

൦൧൦ ജനങ്ങൾ അന്യദെശത്തിലെ ചെടികളെന്ന പൊലെ ൟ നാട്ടകളിൽ ഇരിക്കുന്ന അവൎക്ക ഇവിടങ്ങളിൽ ഒരുടമക്കാരൻ ഇല്ലാത്തതുപോലെയാകുന്നു മററു സമ രാജ്യവാസികൾക്കുള്ള പൊലെ സൎക്കാരു സംരക്ഷണയും ദൃഷ്ടിയും ഉണ്ടാകയെന്നു വച്ചാൽ അവർ തഴച്ചുവരും റെസിഡെൻററ മൺറൊ സായ്പിനാലും മിശ്യൊൻ സമൂഹക്കാർ മുഖാന്തരവും ഇവർ ഒന്നു ഉയൎന്നു വന്നതുകൊണ്ടാകുന്നു ഇപ്പോൾ ഇവർ ഒരു സ്ഥിതിയിലിരിക്കുന്നതുഅല്ലെന്നുവരികിൽ ഇവർ ഇതിലും താന്നുപൊകുമായിരുന്നു.

൧൧ ഇപ്പൊൾ സൎക്കാരു മുഖാന്തരമുള്ള വിദ്യാലയങ്ങൾ ൟ പക്ഷക്കാൎക്കു കൂടെ തുറന്നിരിക്കുന്നു എങ്കിലും ആ വിദ്യാലയങ്ങൾക്കുള്ള മേധാവി ബ്രിട്ടീഷു ശീമയിൽ ചെയ്യുന്നതുപോലെ ഇവരുടെ വിദ്യാലയങ്ങളെ പരിശോധിച്ചു നൊക്കുകയും ഒത്താശ ചെയ്യു കൊട്ടക്കുകയും ചെയ്യാൽകൊള്ളാം. ബുദ്ധിക്കരുത്തുള്ള വിദ്യാൎത്ഥികളെ സൎക്കാരു പാഠകശാലയിലെക്കു ആരൊപിക്കുന്നതും നന്നു. സുറിയാനി ബാല്യക്കാർ തങ്ങളുടെ രാജ്യത്തുള്ള മേല്ക്കുലങ്ങളെക്കാൾ ബുദ്ധിവിവെകവിഷയങ്ങളിൽഏറിയവരല്ലെങ്കിൽ ഒട്ടും കുറഞ്ഞവരല്ലെന്നു വസ്തുതകളാൽ കാണിപ്പാനുണ്ട. ഇവരെഉത്സാഹിപ്പിക്കുന്നതിനു സ്വരാജ്യത്തുസൎക്കാരുദ്യോഗവും മററു ബഹുമാന്യതെക്കുള്ള വഴികളും തുറന്നിട്ടില്ലെന്നുവരികിലും അവരിൽ പലരും ചൎച്ച് മിശിയൊനറി സൊസയെട്ടി എന്ന ധൎമ്മസമുദായക്കാരുടെ സൌജന്യമായ വിദ്യാഭ്യാസനം മുഖാന്തരം സ്വദേശത്തും പരദെശത്തും പ്രവെശിക്കാകുന്നിടത്തൊളം മാന്യസ്ഥിതിയിലും ചുമതലയിലും ഇരുന്നു വരുന്നു. ചിലർ ബ്രിട്ടീഷു സൎക്കാരിന്റെ പല വിധമായ പരീക്ഷകളെയും കഴിഞ്ഞിട്ടുണ്ട ഒരാൾ സൎവ്വശാസ്ത്ര വിദ്യാലയക്കാരിൽനിന്നു മാന്യതാധികാരം പ്രാപിച്ചു ഇംഗ്ലാന്തിലെക്കു പൊയി ബാറിസ്റ്റർ ഉദ്യൊഗത്തിന്നു അഭ്യസിച്ചും വരുന്നുണ്ട.

൧൨ ഉദ്യൊഗങ്ങളുടെ സകല തുറകളും പുത്തൻ കൂററ പഴയ കൂററ എന്ന വക ഭേദങ്ങളെ വിചാരിയാതെ ന

സ്രാണി മാപ്പിള്ളമാൎക്കു ആകെപ്പാടെ തുറന്നുവെക്കെണ്ടതാണെ. അങ്ങിനെ ചെയ്യുന്നതിൽവച്ചു ഇവരൊടു ഒരു പ്രത്യെകം കാണിക്കെണമെന്നല്ല. എന്തെന്നാൽ ഇവൎക്കു മുമ്പിൽ ഉദ്യൊഗമുണ്ടായിരുന്നു. ഇവൎക്കു മേൽ ജാതികളെക്കാൾ ലോകസ്ഥിതിയിലും ബുദ്ധിവിഷയങ്ങളിലും കുറവുമില്ല. സ്വഭാഷ ഗ്രഹിതമില്ലാത്ത ഇംഗ്ലിൻഡ്യന്മാൎക്കു രണ്ടു സംസ്ഥാനങ്ങളിലും ഉദ്യൊഗങ്ങൾകൊടുത്തുവരുമ്പൊൾ ഇവരെ മനഃപൂൎവ്വമായി ഒഴിച്ചു വിട്ടിരിക്കുന്നതിന്നു കാരണം കാണുന്നില്ല. അതുകൊണ്ടു ഇപ്പൊൾ ഉദ്യൊഗംചെയ്യുന്നവൎക്കുള്ള ഏനങ്ങളും പടുതികളും പരീക്ഷകളും ഇവരിലെക്കുകൂടെ എത്തിച്ചുകൊടുക്കെണ്ടതാകുന്നു.

൬൨ യാതൊരു തുറയിലെങ്കിലും ഉമേദാരായിരിപ്പാൻ നസ്രാണികളിൽ ഒരുവന്നു ആഗ്രഹമുണ്ടായാൽ ഇപ്പൊൾ ഉള്ളതുപൊലെ നിന്ദയും ധിക്കാരവും തടസ്ഥവും വരാതെ മററവരൊടൊപ്പം പ്രവെശിക്കാറാകണം.

൬൩ അതാതു ദെശങ്ങളിൽ കരക്കാരെന്നൊ, മുറിക്കാരെന്നാ ചേരിക്കാരെന്നൊ മുഖ്യസ്ഥരെന്നൊ പറഞ്ഞുപൊരുന്നവരുടെ കൂട്ടത്തിൽ ഇവരിൽ ഉത്തമന്മാരായും ഗൃഹസ്ഥന്മാരായും നേരും മൎയ്യാദയുമുള്ളവരായും ഒന്നൊ അധികമൊ ആളുകളെ കൂടെ ആരൊപിക്കുന്നതുകൊള്ളാം. ഇം പ്രവൃത്തി ചുവടെയുള്ള കരേററത്തിന്നും മാന്യതക്കും അടിസ്ഥാനമായി ഭവിക്കുന്നതു കൂടാതെ നിന്ദയും തുച്ഛവും ക്രമത്താൽ ഒഴിക്കുന്നതിന്നു പ്രത്യൌഷധമായും തീരും.

൬൪ മുമ്പെപ്പോലെ സ്ഥാനപ്പെരും മാന്യതാചിഹ്നങ്ങളും കൊടുക്കുന്നതും നന്നു.

൬൫ കൂട്ടകച്ചവടവും കപ്പൽവയ്പിക്കയും കപ്പലോട്ടവും ആരംഭിക്കുന്നതിന്നു സഹായിക്കുന്നതിനാൽ വൎദ്ധനയും ധീരതയും നാഗരീയത്വവും വൎദ്ധിച്ചു വരുന്നതാകുന്നു ഇതിന്നു സൎക്കാരൊത്താശകളും ചട്ടങ്ങളും സംരക്ഷണയും ഉണ്ടെങ്കിലെ നടക്കത്തുള്ളു. സുറിയാനിക്കാരുടെ ലൊകസ്ഥിതിയും വിദ്യയും എണ്ണവും സ്വാമിഭക്തിയും വിചാരിച്ചാൽ മെൽപ്രകാരമൊക്കെയും അവൎക്കു ചെയ്തുകൊടുക്കെണ്ടതു യുക്തവും ന്യായവും സംസ്ഥാനങ്ങൾക്കു ഗുണവുമായി ഭവിക്കുന്നതാകുന്നു. ഇവൎക്കുള്ള സ്ഥാനമാന സംഗതികളെ കുറിച്ചു ചിന്തിക്കുമ്പൊൾ നായന്മാരെക്കാ

ൾ മുന്തിയവരെന്നും അവസ്ഥയിൽ ഒപ്പമെന്നും പറയപ്പെടാം ഇവരുടെ ആകെത്തുക ൧൮൯൫-ൽ എടുത്ത കണക്കിമ്പടി തിരുവിതാംകൊട്ടു തന്നെ പുത്തൻകൂറുകാര ൧൦൯൧൩൨ പഴയ കൂറുകാര ൧൧൨,൨൨൯ വക രണ്ടിൽ ൧൦൧൦൦൦ ആയിരുന്നു.

സംസ്ഥാനങ്ങളിൽ സ്വാമിഭക്തിയും വിദ്യയും വിവേകവും ഉള്ളവരായും സമ്പത്തിലും ലോകസ്ഥിതിയിലും കുറെഞ്ഞവരല്ലാത്തവരായും ഉള്ള നസ്രാണിമാപ്പിള്ളമാരിരിക്കെ അന്യനും പരദേശിയും വന്നു.അവിടങ്ങളിലെ പ്രയോജനമെറിയവയും മാന്യവുമായ ഉദ്യോഗങ്ങൾ വഹിക്കുന്നതു ഇവക്കു നിലനില്ക്കുന്ന കുറവും പോരായ്കയും തുച്ഛവും അത്രെ ആകുന്നതു. അതു മക്കളുടെ വായിലെക്കു പോകേണ്ടുന്ന അന്നം വഴിക്കാക്കു ഇട്ടുകൊടുക്കും പ്രകാരം അയുക്തവും സങ്കടവുമായിട്ടുള്ള കാൎയ്യമാകുന്നു. ഇവരും സമപ്രജകളെപോലെ കരം കൊടുക്കുക മുതലായ മുറകളെ ഒപ്പമായി ചെലുത്തി വരുമ്പോൾ ന്യായമായ പ്രാപ്തിക്കേടും ഹേതുക്കളും കൂടാതെ താന്താങ്ങളുടെ രാജ്യത്തെസേവിക്കയും ശുശ്രൂഷിക്കയും ചെയ്യുന്നതിൽനിന്നു ഇവരെ ഒഴിച്ചു നിറുത്തിയിരിക്കുന്നതിനാൽ ഇവരുടെ രാജ്യാഭിമാനത്തെ കെടുത്തികളയുന്നു. ഇവരിൽ എത്രയൊ പ്രാഗല്ഭന്മാര ഉണ്ടായിരിക്കും ഇനിയുണ്ടായി വരുവാനുമിരിക്കുന്നു.

തിരുവിതാംകോടു, തിരുവിതാംകോട്ടുകാൎക്കും കൊച്ചി, കൊച്ചിക്കാൎക്കും തന്നെ ഇരിക്കട്ടെ എന്നുള്ള പ്രമാണം നടപ്പായാൽ എത്ര സന്തോഷം അപ്പോൾ അന്യനും പരദേശിയും അവരുടെ ജന്മാവകാശത്തെയും അവരുടെ രാജ്യത്തുണ്ടാകുന്ന സുഭിക്ഷതയെയും തട്ടിക്കൊണ്ടു കടന്നുകളയുന്നതിനു ഇടയാകയില്ല. മേൽപ്രകാരം ചെയ്തു കൊടുക്കയെന്നു വന്നാലൊ ഒരു വലിയ ജനസമുദായക്കാൎക്കു അലംഭാവവും അഭിനന്ദിയും സ്വാമിഭക്തിയും ദേശാഭിമാനവും വളരുകയും രാജ്യത്തിന്നും ജനങ്ങൾക്കു ക്ഷേമവും ഐശ്വൎയ്യവും ഓജസ്സും മേല്ക്കുമേലെ വൎദ്ധിച്ചുകൊണ്ടും ഇരിക്കും. ഇങ്ങിനെ സ്വതന്ത്രനാടുകളിൽ ദൃക്‌സിദ്ധമായ വസ്തുതകളുള്ളവ നമുക്കു ഉദാഹരണങ്ങളാകാം. ഇപ്രകാരം പ്രധാന സംഗതികളെ ഞങ്ങൾ ചുരുക്കത്തിൽ പറഞ്ഞു ഇവിടെ നിറുത്തുന്നു.

## മംഗളം

ആദ്യം പാർസികരും പിന്നെ കൽദ്യരും അതിന്റെ ശേഷം പോർത്തുഗീസരും അനന്തരം യാക്കോബ്യരും തരം കിട്ടിയതു പോലെ ഇങ്ങിനെ പലരും മാർതോമ്മാ ക്രിസ്ത്യാനികളെ അറിവു കുറവും പ്രാപ്തികേടും ഉണ്ടായിരുന്ന കാലത്തിങ്കൽ മാറിമാറി തക്കം പററിച്ചതപോലെ അറിവായ അരുണൊദയം ഉദിച്ചിരിക്കുന്ന ഇക്കാലത്തു സമ്മതിച്ചു പാക്കാതെ സുറിയാനിക്കാരെന്നും ൟ കേരളത്തിൽ നാമധേയപ്പെട്ടിരിക്കുന്നവർ അത്രയും കൂറും വാദവും ദുവ്വാശിയും തള്ളിക്കളഞ്ഞുംവച്ചു കാൎയ്യങ്ങളുടെ സത്യാസത്യം ചിന്തിച്ചു ഏകീഭവിച്ചു പൊതുഗുണത്തിന്നു യത്നം ചെയ്വാൻ കാലമായിരിക്കുന്നു ഇനിയൊരു പരദേശിയും ൟ നാട്ടുസഭകളുടെ മേൽ കൎത്തവ്യം ചെലുത്താതെ കണ്ടു മലയാള സുറിയാനിക്കാർ താന്താങ്ങളുടെ സ്വേച്ഛാമാൎഗ്ഗം വിട്ടുകളഞ്ഞു എല്ലാവരും കൂടി യോജിച്ചു ഒരു സംഘം വിളിച്ചുകൂട്ടി ആദ്യം ക്രിസ്ത്യാനി സഭകൾ എല്ലാം യോജിച്ചിരുന്ന കാലത്തിൽ ഉണ്ടായിരുന്നപോലെയുള്ള വിശ്വാസരീതികളും നടപടികളും ക്രമപ്പെടുത്തിയാൽ ഒരു പക്ഷക്കാൎക്കും വാദമുണ്ടാകുന്നതല്ല. മലയാളക്രിസ്ത്യാനികൾക്കു വിഹിതമായും ന്യായമായും യോഗ്യമായുമിരിക്കുന്ന ആരാധനക്രമവും സ്വഭാഷയിൽ ചമച്ചു സ്വീകരിച്ചു നടപ്പാക്കെണം. മെത്രാന്മാൎക്കു പട്ടംകെട്ടുന്നതിന്നു നിയമപ്രകാരം വേണ്ടുന്ന നാട്ടുമെത്രാന്മാരും ഇവിടെ തന്നെയുണ്ടു. കൽദായക്കാരുടെയും പറങ്കിക്കാരുടെയും യാക്കോബ്യക്കാരുടെയും ലത്തീൻകാരുടെയും മതഭേദങ്ങളുണ്ടായാൽ ൟ നാട്ടുസഭകളുടെ തന്റെടം കുറച്ചുകളയുന്നതല്ലാതെ പിന്നെയും വേദഭിന്നതയുണ്ടാക്കും. മുമ്പിനാലെയുള്ള "മാർ തോമ്മാ ക്രിസ്ത്യാനികൾ" എന്ന നാമധേയം യഥാസ്ഥാനപ്പെടുത്തുന്നതിന്നു പഴയകൂറുകാരും പുത്തൻകൂറുകാരും കൂടി ശ്രമിക്ക എന്നു വന്നാൽ ൟ പരിഷകൾക്കു ഇതുവരെയും ലബ്ധമായിട്ടില്ലാത്ത ശ്രെയസ്സും മഹിമയും ഓജസ്സും തന്റെടവുംവരുന്നതാകുന്നു എന്നാൽ പരദേശക്രിസ്ത്യാ

നികളെ കൂററവുത്ത തള്ളിക്കളയെണ്ടാ. തമ്മിൽ ഐകമത്യ മായും സ്നേഹമായും ഇരിക്കെണം അങ്ങിനെ ചെയ്യുന്ന തിനാൽ ഇരുപാട്ടുകാൎക്കും ഗുണം വരുവാനിടയുണ്ടു. പ്രൊട്ടെസ്താന്ത ക്രിസ്ത്യാനികൾ യോജിച്ചും സ്നേഹിച്ചും പോയാൽ ഏറെ നന്നു. അങ്ങിനെ എല്ലാവരും കൂടെ യോജിച്ചാൽ മാൎഗ്ഗമില്ലാത്തവർ മതാനുസാരികളായി ചമ യുന്നതിനു അധികശക്തിയോടു കൂടെ പ്രയത്നം കഴിക്കാം ഇങ്ങിനെഇടയായി ഭവിക്കുന്നതിനു സൎവ്വേശ്വരൻ തു ണെക്കട്ടെ. ഈ പ്രകരണം പോലെയുള്ള യത്നങ്ങൾ ആ ആഗ്രഹിക്കപ്പെട്ട തിരുമാനത്തെയും സാദ്ധ്യത്തെയും സി ദ്ധിപ്പിക്കുമെന്നുള്ള ആശയോടെ ഞങ്ങൾ ഈ പ്രകര ണത്തെ അവസാനിപ്പിക്കുന്നു.



## "അനുബന്ധം."

മേല്പറഞ്ഞ അവസാനിപ്പിച്ച ചരിത്രത്തിൽ മലയാള
ത്തുള്ള സുറിയാനി ക്രിസ്ത്യാനികളും നാട്ടുകോയ്മകളും ത
ങ്ങളുടെ അയല്ക്കാരായ ഹിന്തുജനങ്ങളും തമ്മിലുള്ള ഏ
പ്പാടുകളെ കാണിക്കുന്ന പല വിവരങ്ങളും വന്നിട്ടുണ്ടു
ഇവയല്ലാതെ കാലമുറെക്ക കാണിക്കത്തക്ക ആധാരങ്ങ
ളില്ല. നാട്ടുകോയ്മക്കാർ മതവിഷയങ്ങൾ മുഖാന്തിരം ഇ
വരോടു വലിയ വിരോധമില്ലാഞ്ഞു എന്നു ആരംഭം തുട
ങ്ങി ഇതുവരെയും നടന്ന കാൎയ്യങ്ങളാൽ പ്രത്യക്ഷപ്പെടു
ന്നു. പൂൎവ്വത്തിങ്കൽ ചില * പൈശ്ശര ബ്രാഹ്മണരും
ചില പ്രഭുക്കളും മാൎഗ്ഗാനുസാരികളായി തീരുകകൊണ്ടും
പിന്നീടു പരദേശക്രിസ്ത്യാനികൾ വന്നവർ ദ്രവ്യംകൊടു
ത്തസ്വാതന്ത്ര്യംനേടിയ ആധാരങ്ങൾ കൈക്കലുണ്ടായി
രുന്നതുകൊണ്ടും കോയ്മക്കാരും ശേഷം ഹിന്തുജനങ്ങളും
ഇവരെ മാനിച്ചും ശങ്കിച്ചും വന്നു. തിരുവിതാങ്കോട്ടു പെ
രുമ്പടപ്പു തെക്കുംകൂറ വടക്കുംകൂറ ചെമ്പകശേരി പറവൂ
ര എടപ്പള്ളി എന്ന തമ്പുരാക്കന്മാരും പാലിയം മങ്ങാടു
എന്ന ഇടപ്രഭുക്കളും സുറിയാനിക്കാരോടു സാമാന്യം കൃ
പയായിരുന്നു എന്നു കാണുന്നു. പള്ളികൾക്കും മററും
സ്ഥലങ്ങൾ കരമൊഴിവായി കൊടുത്തിട്ടുണ്ടു. പുറക്കാട്ടു
തമ്പുരാൻ പള്ളി വയ്പിച്ചുകൊടുത്ത പ്രകാരം ചരിത്രത്തി
ൽ പറഞ്ഞിട്ടുണ്ടല്ലൊ. അങ്ങിനെ തന്നെ എടപ്പള്ളിതമ്പു
രാൻ കല്ലൂപ്പാറപള്ളി വയ്പിച്ചുകൊടുത്ത പ്രകാരം പറയ
പ്പെടുന്നു. അതിനൊരു പഴമ പറയുന്നതിങ്ങിനെ ആ
കുന്നു. തമ്പുരാൻ ഒരിക്കൽ കല്ലൂപ്പാറെ തന്റെ ഇടവക
യിലെക്കു എഴുന്നരുളിയപ്പോൾ നസ്രാണികൾ അവി
ടെനിന്നു ഒരു ശവവും ചുമന്നുകൊണ്ടു തുലൊം ദൂരമാ
യിരുന്ന നെരണത്തെക്കു ഫണിപ്പെട്ടുപോകുന്നതിനെ
കണ്ടു. അതു അവിടെ കുഴിച്ചിട്ടുകൊള്ളുന്നതിനും ക്ഷേത്ര
ത്തോടു അടുത്ത പള്ളി പണിയിക്കുന്നതിനും ഉടനെ
കല്പിച്ചു.

---

* ൧ാം പുറം നൊക്ക.

തിരുവിതാംകോട്ടുനിന്നു വസ്തുക്കൾ കൊണ്ടും ദ്രവ്യം കൊണ്ടും സഹായിച്ചപ്രകാരം കണ്ടുവല്ലൊ. റാണിപാർവ്വതി അമ്മതമ്പുരാൻെറ ഔദാൎയ്യത സുറിയാനിക്കാർ എന്നും പ്രത്യേക കൃതജ്ഞതയൊടെ ഓൎപ്പാനുള്ളതാകുന്നു.

ഹിന്തുജനങ്ങൾ സുറിയാനിക്കാരെ അവരുടെ സ്ഥാനമാനം, കച്ചവടം, യുദ്ധവിദ്യ മുതലായവ നിമിത്തം സാമാന്യം മാനിച്ചും സ്നേഹിച്ചും ശങ്കിച്ചും പോന്നു.

---

സുറിയാനിക്കാരുടെ സഭയെയും സമൂഹത്തെയും കുറിച്ചു പ്രസ്താവിച്ച ൦രം പ്രകരണത്തിൽ അവരുടെ വിശ്വാസരീതികളെയും ആരാധനയെയും കൎമ്മങ്ങളെയും വൈദികന്മാരുടെ സ്ഥാനങ്ങളുടെ യഥാക്രമങ്ങളെയുംകുറിച്ചും അവരുടെ ആചാരങ്ങളെയും നടപടികളെയും പൂൎവ്വീക തൽക്കാലസ്ഥിതികളെയും കുറിച്ചും അല്പമെങ്കിലും പറയാതെ കണ്ട ൦രം പ്രകരണം പൂരിതമാകയില്ലെന്നു വിചാരിച്ച ചുരുങ്ങിയ വിവരങ്ങളെ അനുബന്ധത്തിൽ ചെൎക്കുന്നു സുറിയാനിക്കാർ മററ പൂൎവ്വക്രിസ്ത്യാനികളെന്ന പോലെ പിതൃപുത്രപവിത്രാത്മാക്കൾ എന്ന ത്രിയേക ദൈവത്തിൽ വിശ്വസിക്കുന്നു കാനൊൻപ്രകാരമുള്ള വേദവാക്യങ്ങളെ സമ്മതിക്കയും വിശ്വസിക്കയും ചെയ്യുന്നു. മുമ്പിലത്തെ മൂന്ന സൂനഹദോസുകൾ എന്ന സാധാരണ സഭായോഗങ്ങളെയും അവയുടെ വിധികളെയും ഇവർ സമ്മതിക്കുന്നു മുമൂൎത്തിയിൽ രണ്ടാമനായ പുത്രൻ മനുഷ്യാവതാരം ചെയ്ത ശെഷം തൻെറ ദിവ്യസ്വഭാവവും മാനുഷ സ്വഭാവവും കൂടി ഏകീഭവിച്ച ഒരു സ്വഭാവം തനിക്കുണ്ടെന്നു ഇവർ വിശ്വസിക്കുന്നു. പിന്നെയും ത്രിത്വത്തിലെ മൂന്നാം മൂൎത്തിയായ പവിത്രാത്മാവു പിതാവിൽ നിന്നു പുറപ്പെടുന്നു എന്നു വിശ്വസിക്കുന്നു. ഇവൎക്കു സ്ഥിരമായ ആരാധന ക്രമങ്ങളും കൎമ്മങ്ങളും ഉണ്ടു. കൎത്തൃഭോജനമാകുന്ന കുറബാന ഞായറാഴ്ച തോറും മററ ശുഭദിനങ്ങളിലും കൊണ്ടാടുന്നു. അവയൊക്കെയും സുറിയാനി ഭാഷയിലാകുന്നു ഇരിക്കുന്നതു. ചിലർ ഭാഷപ്പെടുത്തിയുംചെയ്യാറുണ്ടു. അതു ജീവികൾക്കും മരിച്ചവൎക്കും ഫലം ചെയ്യുമെന്നു വിശ്വസിക്കുന്നു. കൎത്തൃഭോജനത്തിലെ ദിവ്യദ്രവ്യങ്ങൾക്കു പകച്ച ഭവിക്കു

ന്നപ്രകാരം സുറിയാനിക്കാരുടെ വിശ്വാസത്തിൽ ഇല്ല. അവയെ ഒന്നിച്ചുംരണ്ടായിട്ടും ജനങ്ങൾക്ക കൊടുക്കയു മുണ്ട. പല കുറിക്കപ്പെട്ട വ്രതങ്ങളുണ്ട. പള്ളികളിൽ പ്രതി ദിനം ഉപാസനയുണ്ട. അത്തു കാലത്തും വൈകുന്നേരത്തും ആകുന്നു. വ്രതകാലങ്ങളിൽ മദ്ധ്യാഹ്നത്തിലുമുണ്ട. ഇവക്ക പ്രധാനമായി തിരുസ്നാനം വിവാഹം കുമ്പസാരം * കൎത്തൃഭോജനം അന്ത്യാഭിഷെകം എന്ന കൎമ്മങ്ങൾ മുഖ്യം പട്ടങ്ങൾ മറെക്ക പറയുമ്പോൾ എല്ലാ പുരാതന ക്രിസ്ത്യാനികൾക്ക എന്ന പോലെ മേല്പട്ടക്കാരൻ. പട്ടക്കാരൻ. ശുശ്രൂഷക്കാരൻ. എന്നിങ്ങനെ മൂന്നു യഥാക്രമങ്ങളെയുള്ളു. എന്നാൽ ഇവയിൽ കൂടിട്ടും കുറഞ്ഞിട്ടും പല പേരുകളും പറയുന്നുണ്ട പ്രധാന മേല്പട്ടക്കാരനു. "ഇഗ്നാത്യൂസ പാത്രിയൎക്ക" എന്നു പേർ. ആദേഹം അന്ത്യോക്ക്യ പാത്രിയൎക്ക എന്ന നാമധേയത്തൊടെ മദീനിൽ ഇരിക്കുന്നു. മെത്രാന്മാരാകുന്നവൎക്ക പന്ത്രണ്ട നാമങ്ങളുള്ളവയിൽ ഒന്നു ധരിക്കുന്നതല്ലാതെ തന്നിപ്പെരു വിളിക്കുന്നില്ല. ആ പേരുകളാവിതു. സെവറിയൂസ. ദീയന്നൊസ. അത്താനാസ്യൊസ. ദീവന്നാസ്യൊസ. തീമൊത്തിയുസ. ഓസ്താത്ത്യൊസ. യൂലിയൊസ. പീലക്സിനൊസ. അന്തിമൊസ. ക്ലെമിസ. കൂറിലൊസ. ഈവാനിയൊസ. ഇവയല്ലാതെ വൈദികൎക്ക പല പേരുകൾ പറയും. മപ്രിയാനാ. കാതൊലിക്കാ-മെത്രാപ്പൊലീത്താ. എപ്പിസ്കൊപ്പാ. കോർ എപ്പിസ്കൊപ്പ. കശീശാ. ശിംശാനാ-ആൎക്കദിയാക്കൊൻ. റെമ്പാൻ (സന്ന്യാസി) കാറൊയ. ഹ്രുപ്പദിയാക്കൊൻ. എന്നാകുന്നു. മേല്പട്ടക്കാരും റെമ്പാന്മാരും ഒഴികെ ശെഷം വൈദികൎക്ക വിവാഹം നിഷെധിച്ചിട്ടില്ല. ശുശ്രൂഷക്കാരനായിരിക്കുമ്പൊൾ ആയത കഴിച്ചു കൊള്ളെണം.

പള്ളികൾ ഏറെക്കുട്ടം ചേലുകെട്ടും ഉണ്ടായിരുന്നാലും കിഴക്ക പടിഞ്ഞാറായിട്ടെ വെക്കുന്നുള്ളു. മാതൃക എല്ലാം ഏകദെശം ഒന്നു തന്നെ. അവെക്ക മൂന്നു ഭാഗങ്ങളുണ്ട. പള്ളികളിലെ ദേവാരാധന കഴിക്കത്തുള്ളു. ശുശ്രൂഷാസനത്തിങ്കൽ കുരിശുണ്ട. ചിലയിടത്തു പുറത്തും കൂടെയുണ്ട. പള്ളിയിലൊ വീട്ടിലൊ ഉപാസന കഴിക്ക

* പാപയറിയിപ്പ.

മ്പൊൾ നെററിമെലും മാൎവ്വത്തും രണ്ടു തൊളുകളിന്മെലും കുരിശെന്നു ധ്യാനിച്ചു തൊടുകയുണ്ടു. പുണ്ണ്യവാന്മാരൊടു അപെക്ഷിക്കും. മരിച്ചവൎക്കു വേണ്ടിയും അപേക്ഷിക്കും. ദൈവാരാധന സമയത്തു മെഴുകു തിരികൾ കത്തിക്കയും കുന്തുരുക്കം ധൂമിക്കയും പ്രത്യേക സമയങ്ങളെ ഓൎമ്മപ്പെടുത്തുവാനായിട്ടു മണി കിലുക്കുകയും അടിക്കയും മറ ഇടുകയും നീക്കുകയും ചെയ്യുന്നു. പള്ളിയിൽ അഹോരാത്രം വിളക്കു കെടാതെ സൂക്ഷിക്കുന്നു. വൈദികന്മാൎക്കു കൎമ്മം കഴിക്കുമ്പൊൾ പലതരം ഉടുപ്പുകൾ ഇടുന്നതു കൃത്യം കുറുബാന ഉപവാസത്തൊടെ ചെയ്യുന്നു. ജനങ്ങൾ ഏറിയാൽ ആണ്ടിൽ മൂന്നു പ്രാവശ്യം കൎത്തൃഭോജനം കൈക്കൊള്ളുന്നു. മതകാൎയ്യങ്ങളിൽ പ്രതിപത്തിയുള്ളവരാകുന്നു എന്നു ഇവരെക്കുറിച്ചു പൊതുവിൽ പറയപ്പെടാം. ഞായറാഴ്ചയും ശുദ്ധദിനവും അനുഷ്ഠിക്കയും വ്രതങ്ങൾ കൃത്യമായി ആചരിക്കയും ചെയ്യും. വൈദികരെ നന്നാ മാനിക്കും.

ഇവരുടെ ആചാരങ്ങളെയും നടപടികളെയും വിപരിക്ക എന്നു വന്നാൽ അവ ഠരം പ്രകരണത്തിന്റെ അതിരു കടന്നു പോകുമെന്നു ശങ്കിക്കുന്നു. ആകയാൽ അവയിൽ അല്പമൊക്ക ചുരുക്കി പറയുന്നു.

സുറിയാനിക്കാർ കഴിയുമെങ്കിൽ കൂട്ടമായി പാൎപ്പാൻ നൊക്കും. പല അങ്ങാടികളിലും കമ്പൊളങ്ങളിലും അവർ അങ്ങിനെ തന്നെ ചെയ്തു വരുന്നു. കുന്നംകുളം. ത്രിശ്ശിവപെരൂര. ആലുവാ. ആലപ്പുഴെ. ചങ്ങനാശേരി. മാവെലിക്കരെ. ചെങ്ങന്നൂര. പുത്തങ്കാവു. കായങ്കുളം. കാൎത്തിയപ്പള്ളി. തിരുവെല്ലാ എന്ന ദിക്കുകളിൽ അവർ അങ്ങിനെ പാൎക്കുന്നു. ഇവർ മുൻ കാലങ്ങളിൽ എട്ടു വയസ്സു മുതൽ ൨൫ വയസ്സു വരെയും കച്ചകെട്ടു അഭ്യാസങ്ങൾ ശീലിച്ചു വന്നു. ഇവരുടെ യുദ്ധവിദ്യ കൊണ്ടു ഏതു രാജാവും ഇട പ്രഭുവും ഇവരെ സന്തൊഷത്തൊടു കൂടെ ചെൎത്തുകൊണ്ടിരുന്നു. ആകയാൽ ഒരു ദെശത്തു എന്തെങ്കിലും ഒരു തട്ടുകെടു ഭവിച്ചാൽ മറെറാരിടത്തു ഇവൎക്കു ബന്ധു ഉണ്ടായ്വന്നു ഇവർ ജനം മുഴുത്തവരും യുദ്ധസാമൎത്ഥ്യക്കാരും ആയിരുന്നു എങ്കിലും ഒരിക്കലെങ്കിലും മത്സരങ്ങൾ ചെയ്തു പ്രകാരമൊ സ്വാമിദ്രൊഹം കാണിച്ചു പ്രകാരമൊ കെട്ടു കെൾവി പോലുമില്ല. ഇവരുടെ മുമ്പിലത്തെ നടപ്പു ഒരു മുണ്ടുടുത്തു ഒരു ഉറുമാൽ തലയിൽ കെ

ട്ടി വലിയ കത്തി എങ്കിലും വാൾ എങ്കിലും എടുത്തുകൊണ്ടും അത്രെ വെളിയിൽ സഞ്ചരിച്ചു വന്നതു. ൨. ഭാവം ഇപ്പൊൾ പൂൎവ്വം മറക്കാതെ പള്ളിയിൽവെച്ചു ഒരു ദിവസം തെക്കുംഭാഗരിൽ മണവാളൻ എടുക്കുന്നുണ്ടു. മററുള്ള ജാതിക്കാർ ഒക്കെയും മാന്ന്യരെ കണ്ടാൽ തലയിൽനിന്നു വസ്ത്രം എടുക്കണം. രാജാവിനെ കണ്ടാലും ഇവർ അങ്ങിനെ ചെയ്യെണ്ടാ. സ്ത്രീകളുടെ ഉടുപ്പു യൂദസ്ത്രീകളിൽനിന്നു എടുത്തിരിക്കുന്നതാകുന്നു. ഒരു പുടവ പുറകിൽ ഞൊറിഞ്ഞിട്ടു ചുററുന്നു. കുപ്പായം ദേഹത്തിലും ധരിക്കുന്നു. പള്ളിയിൽ പൊകുമ്പൊൾ മുഖം മൂടാനായിട്ടു മൂന്നാം വസ്ത്രമുണ്ടു. ദാരിദ്ര്യംകൊണ്ടും നാട്ടുനടപ്പു അനുസരിച്ചും ഇവയിൽ ചുരുക്കുന്നുണ്ടു. എങ്കിലും മാൎഗ്ഗമറെക്കാതെ പുറത്തു സഞ്ചരിക്കുന്ന ബ്രാഹ്മണിസ്ത്രീകൾ ചുരുക്കമെയുള്ളൂ. വടക്കൊട്ടുള്ള സ്ത്രീകൾ കുപ്പായം ധരിക്കാത്തപ്പൊൾ തമ്പുരാട്ടിമാരെപ്പൊലെ മുലക്കച്ച കെട്ടുന്നു. തെക്കൊട്ടുള്ള സ്ത്രീകൾ പൂണുനൂൽ പരിശെ പാണ്ടിസമ്പ്രദായമനുസരിച്ച ഒരു ചെറിയ വസ്ത്രം ധരിക്കുന്നു. കുന്നംകുളങ്ങരെ അങ്ങാടിയിൽ അന്തൎജ്ജനങ്ങളെ പോലെ സ്ത്രീകൾ ഉടുക്കുന്നു. ആയ്തു ഇവർ മുമ്പിൽ പാലൂരൊ മറെറ നമ്പൂരിമാരുടെ ഒരു ഗ്രാമം മാൎഗ്ഗാനുസാരികൾ ആയതിനാൽ എന്നു തോന്നുന്നു. ഇതിനു പല ലക്ഷ്യങ്ങളും കാണിച്ചു പറവാനുണ്ടു. അവരുടെ നിറവും പല മൎയ്യാദകളും നടപ്പുകളും നമ്പൂരിമാരുടെ വിധം പോലെയിരിക്കുന്നു.

വിദ്യയും കാലത്തിനു തക്ക പോലെ ഇവൎക്കുണ്ടായിരുന്നു. ആയതിനു ഇന്നു പല കവിതകളും ദൃഷ്ടാന്തമായി കാട്ടുവാനുണ്ടു. കഴിയുമെങ്കിൽ തങ്ങളുടെ കുട്ടികളെ അക്ഷരാഭ്യാസം ചെയ്യിക്കുന്നതിനു നൊക്കും പെൺകുട്ടികളുടെ കാത ഹിന്തുമൎയ്യാദപൊലെ തുളച്ചു വളൎത്തുന്നു മെല്ക്കാതിൽ മോതിരമിടുന്നതു വടക്കൊട്ടു മൎയ്യാദ തെക്കൊട്ടു അതിനു പകരം ഒരു തരം കൊപ്പു നടപ്പു വിവാഹത്തിങ്കലല്ലാതെ ആഭരണങ്ങൾ അധികമിടുന്നില്ല അപ്പൊൾ ഹിന്തുമൎയ്യാദപൊലെ താലി കെട്ടുന്നു. അതു ഭൎത്തൃമരണം വരെ കിടക്കുന്നു മുമ്പിൽ സ്ത്രീ പുമാന്മാർ * കൊന്തയൊടുകൂടെ കുരിശു ധരിച്ചു വന്നു. ഇപ്പൊൾ വിധവമാരെ അ

* ൮൨ാം പുറം നൊക്കുക.

ങ്ങിനെ ചെയ്യു കാണുന്നുള്ളു വിവാഹങ്ങൾ എഴു വയസ്സു മുതൽ പന്ത്ര വയസ്സുവരെ കഴിപ്പാറുണ്ടു. സ്ത്രീ എന്തെങ്കിലും സ്ത്രീധനമായിട്ടു കൊടുക്കെണം. കെട്ടാതെ പാക്കുന്ന പുരുഷനൊ സ്ത്രീയൊ ചുരുക്കം ഉണ്ടെങ്കിൽ രോഗം നിമിത്തമൊ അംഗഭംഗംകൊണ്ടൊ ആകും. നാല്പതു വയസ്സു കഴിഞ്ഞാൽ കുഡുംബത്തിൽ മൂത്തവൻ മീശവളൎത്തുമാറുണ്ടു. എന്നാൽ വൈദികർ അങ്ങിനെ ചെയ്യു കഴിവു വിവാഹങ്ങൾ പതിവായി ഞായറാഴ്ച കഴിക്കുന്നു. ഇപ്പൊൾ ഇട ദിവസങ്ങളിലും ചിലയിടത്തു ചെയ്യാറുണ്ടു മരിച്ചാൽ അന്നു ബന്ധുക്കണ്ണീതി കൊടുക്കയും പിറെറ ദിവസം പട്ടിണിക്കഞ്ഞിയും ഒമ്പതിനൊ പതിനൊന്നിനൊ പുലകുളിയും നാല്പതാംദിനം സദ്യയും വൎഷാന്തരത്തിങ്കൽ ശ്രാദ്ധവുമുണ്ടു.

ആണ്മക്കളില്ലെങ്കിൽ പെണ്മക്കൾ അവകാശികളാകുന്നതു ഇപ്പൊൾ മിക്കയിടങ്ങളിലും നടപ്പായി വന്നിരിക്കുന്നു. മുമ്പിൽ അങ്ങിനത്ത അവസ്ഥയിൽ ജ്യേഷ്ഠാനുജന്മാരുടെ മക്കൾ അവകാശികളാകയായിരുന്നു നടപ്പു. ഇതിന ഭേദം വന്നിട്ടു എറെക്കാലമായിട്ടില്ല. നസ്രാണികൾ അന്യംനില്ക്കുന്നതു ദുൎല്ലഭം. റോമാമതാലംബനക്കാരായ സുറിയാനിക്കാർ വിദ്യയുടെ ആശീൎവ്വദിക്കപ്പെട്ട ആലയത്തിന്റെ ഉമ്മരത്തിങ്കലെ ചെന്നു പററിയിട്ടുള്ളു പ്രൊട്ടസ്റ്റാന്തു മതാലംബികളായ സുറിയാനിക്കാർ മററ വകക്കാരെക്കാളും വിദ്യാപ്രീതി കാണിക്കുന്നു. ആകയാൽ പല നിരാധാരക്കാരും മാന്യതയും സമ്പത്തും പ്രാപിച്ചു തുടങ്ങി. ഇപ്പോൾ പുത്തൻ കൂററുകാരിൽപലരും വിദ്യയോടു താല്പൎയ്യം കാണിക്കുന്നു അവരിൽ വായിപ്പാനും എഴുതുവാനും കഴിയാത്തവർ ചുരുക്കം സ്ത്രീകളെ വിദ്യ അഭ്യസിപ്പിക്കുന്നതിനു മടിയുള്ളവരല്ല. ആയത ചിററവൃത്തിയായ സാദ്ധ്യങ്ങൾക്കായിട്ടല്ലാതെ വിദ്യാ നിമിത്തമായിട്ടല്ല. പുത്തൻ കൂററുകാരിൽ തന്നെയും തെക്കും വടക്കുമായിട്ടു നോക്കുമ്പോൾ തെക്കൊട്ടുമത പരിഷ്കാരം വന്നിട്ടുണ്ടു. ആയത കഴിഞ്ഞുപോയ പാലക്കുന്നത്തു അബ്രഹാം മല്പാന്റെയും മററും വേദകാൎയ്യങ്ങളിലെ നിഷ്കൎഷയാലും ഉത്സാഹത്താലും ഭവിച്ചതാകുന്നു, അവിടങ്ങളിൽ ചില യൌവ്വനക്കാരായ കത്തങ്ങൾ വേദപാഠകം പറയുന്നുമു

ണ്ട. ഇനി സുറിയാനിക്കാരുടെ സിമ്മനാരിയിലെ ഗുരുക്കന്മാർ വേദത്തെളിവുള്ളവരുടെ നിയമിതന്മാരായി വരുന്നതാകകൊണ്ട വിദ്യയും വേദപരിഷ്കാരവും ആകപ്പാടെ പരക്കുമെന്ന തോന്നുവാനും ആശയുണ്ട. സക്കാരു പരീക്ഷകൾ കഴിഞ്ഞാൽ സൎക്കാർ ഉദ്യോഗം കിട്ടുമെന്ന കരുതി പലരും ഇംഗ്ലീഷു വിദ്യ ചില വിട്ടിട്ടും ദൂരെപ്പൊയിട്ടും അഭ്യസിച്ചു വരുന്നുണ്ട. എന്നാൽ വടക്കോട്ട ആ പ്രതിപത്തി ജനിച്ചു എന്ന പറയാറായില്ല കൊച്ചി സൎക്കാരും വിദ്യാ പ്രാബല്യത്തിന്നായി യത്നം ചെയ്യുവരുന്നതാകകൊണ്ട അങ്ങോട്ടും വിദ്യയും നാഗരീയത്വവും താമസിയാതെ ചെന്നുപററുമെന്ന സങ്കല്പിക്കാം സുറിയാനിക്കാർ സാവധാനികളും ശുദ്ധന്മാരും അദ്ധ്വാനികളും വിശ്വസ്ഥന്മാരും ആകുന്ന എന്ന പൊതുവിൽ പറയപ്പെടുന്നതിന സാക്ഷ്യങ്ങളുണ്ട* എന്നാൽ + തെക്കുംഭാഗൎക്ക വിദ്യയൊടും വേദപരിഷ്കാരത്തൊടും അത്ര പ്രതിപത്തി ജനിച്ചിട്ടില്ല താനും.

ഒരു കണ്ടിടംകൊണ്ട ഇവർ ലൌകിക ആത്മികകാൎയ്യങ്ങളിലും മററും തെളിഞ്ഞ നാട്ടുകാരെ പോലെ ചെന്ന പററുമെന്ന നിശ്ചയിക്കാം ഒരു ഇടയിൽ പല മഹാന്മാൎക്കും ഇവരെപ്പററിയുള്ള താല്പൎയ്യം പ്രത്യേകം വൎദ്ധിച്ചിരിക്കുന്നതിനാൽ ഇവൎക്ക ബുദ്ധിത്തെളിവും ശ്രെയസ്സും ഉണ്ടാകുവാനുള്ള കാലം അത്രെ അകലമല്ലെന്നും നിനെക്കാം. ഇത്ര മാത്രം പറഞ്ഞ ഞങ്ങൾ കലാശിപ്പിക്കുന്നു.

---

* ഡൊക്തർ ഖെർ "ക്രിസ്ത്യാനി അന്വെഷണം" ൱൰൩-ാം പുറം.

+ ചന്നിയൂർ ക്രൂർ എന്നും ചൊവ്വര ക്രൂർ എന്നും താമൂരിയുടെയും പെരുമ്പടപ്പിലെയും രണ്ടിനം ജനങ്ങൾ മാൎത്തോമ്മാ ക്രിസ്ത്യാനികളിൽ ഉണ്ടായതിനാൽ ആകുന്നു മഹാ ദെവർ പട്ടണത്തിൽ വടക്കും തെക്കും പാൎത്തുകൊണ്ടല്ല വടക്കുംഭാഗർ എന്നും തെക്കുംഭാഗർ എന്നും പേരുകൾ ഉണ്ടാവാൻ സംഗതി വന്ന എന്നും ഒരാധാരത്തിൽ കാണുന്നു. ഡൊക്തർ ഡെയി ൨൱൯-ാം പുറം.

---

കോട്ടയത്തെ ചൎച്ചമിശിയോൻ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതു, ൲൮൱൨